Mal/615.53/As 837

SP/TO

SRĪ VAÑCI SETULAKṢMI SERIES.

No. XVI.

THE

# AṢṬÂṄGASÂRA

EDITED BY

K. SĀMBAŚIVA ŚĀSTRĪ

*Curator for the Publication of Oriental Manuscripts*

PUBLISHED UNDER THE AUTHORITY OF THE GOVERNMENT OF HER HIGHNESS THE MAHARANI REGENT OF TRAVANCORE.

TRIVANDRUM:
PRINTED BY THE SUPERINTENDENT, GOVERNMENT PRESS,
1931.

All Rights Reserved.]

25-... 1246

Mal/615.58/H5 837

# ശ്രീ

ക്ഷമാഭരണസമ്പദാ സതതസംശ്രിതാ സർവ്വതഃ
ക്ഷമാഭരണമേവ യാ ലസതി രാജരാജേശ്വരീ
രമാരമണസേവിനീ നിഖിലധർമ്മസംവർദ്ധിനീ
സമാദൃതസമപ്രജാ ജയതി സേതുലക്ഷ്മീരസൌ.

യത്കാരുണ്യകലാബലാദിഹ കലാ-
സാമഗ്ര്യസമ്പന്നയാ
ഗൈർവ്വാണ്യാ സഹ കൈരളീ ച കൃതിഭി-
ർന്നീതാ പ്രസിദ്ധികൃതിം
തസ്യാ വഞ്ചിവസുന്ധരാഗതജന-
പ്രത്യക്ഷലക്ഷ്മ്യാ മഹാ-
രാജ്ഞ്യാ മങ്ഗളമാലികേയമുദിതാ
സദ്ഗ്രന്ഥരത്നാവലിഃ.

കെ. സാംബശിവശാസ്ത്രീ.

# പ്രസ്താവന.

---

ഈ 'അഷ്ടാങ്ഗസാരം ഭാഷ' പേരുകൊണ്ടുതന്നെ സുപ്രസിദ്ധമായ അഷ്ടാങ്ഗഹൃദയത്തിന്റെ കാൎയ്യസാരം ഭാഷയിൽ ആക്കീട്ടുള്ള ഒരു ഗ്രന്ഥമാണെന്നു വ്യക്തമാകുന്നു. ശിഷ്യാനുഗ്രഹബുദ്ധ്യാ ധാരണാസൌകൎയ്യത്തിനായി കാരികാരൂപത്തിലാണ് ഇതു രചിക്കപ്പെട്ടിരിക്കുന്നതു്. ആയുഷ്കാമീയം തുടങ്ങി ഔഷധവൎഗ്ഗാന്തമുള്ള ഇരുപത്തിരണ്ട് അധ്യായങ്ങൾ ഇതിൽ അന്തൎഭവിച്ചിരിക്കുന്നു. ഗഹനഗഹനങ്ങളായ ചികിത്സാസരണികൾ കണ്ടകശോധനംചെയ്തു രമണീയമാക്കി പ്രവേശിക്കുന്നതിനായി, ആദ്യമേ പരിഭാഷാരൂപത്തിൽ സങ്ഗ്രഹമായി ഗ്രഹിച്ചിരിക്കേണ്ട ശാസ്ത്രീയതത്ത്വങ്ങളെ ലക്ഷ്യമാക്കിയാണ് ഇതു സ്വരൂപപ്പെടുത്തിയിരിക്കുന്നതു്. ആകൃത്യാ പരമാണുപ്രായമായ ഈ ഗ്രന്ഥം അഷ്ടാങ്ഗഹൃദയമഹാസമുദ്രത്തിന്റെ പ്രഥമതരങ്ഗകക്ഷ്യയായ സൂത്രസ്ഥാനത്തിലെ ഉപരിപ്ലവമല്ലാത്ത അനേകം സരങ്ങൾ കോൎത്തിട്ടുള്ള ഒരു നവബിന്ദുസരമാണെന്നു പറയേണ്ടിയിരിക്കുന്നു. ഭാഷാദേവിയുടെ സഹൃദയാനുഭവനീയമായ സാഹിതീശയ്യയിൽ പ്രവേശിക്കാതെ പ്രമേയപരിപാടിയിൽ സുസ്പഷ്ടസഞ്ചാരം ചെയ്യുന്ന ഈ 'സാരം' ബാലജനസുഗ്രഹമായ രീതിയിൽ യഥാശ്രുതമാത്രപൎയ്യവസായികളായ സാമാന്യവാക്യഘടനകളാൽ നിരലങ്കാരസുന്ദരമായിരിക്കുന്നു.

അഷ്ടാങ്ഗസാരം എന്നുള്ള നാമധേയം മാതൃകയിൽ ഒരിടത്തും സുലഭമല്ല. 'യോഗാമൃതം' എന്നുള്ള മറെറാരു ഗ്രന്ഥത്തിന്റെ മാതൃകയിൽ ആദ്യത്തേ ഭാഗമായി ചേൎത്തുകാണുന്നതാണു പ്രസ്തുതഗ്രന്ഥം. ഉപക്രമത്തിലോ ഉപസംഹാരത്തിലോ യാതൊരിടത്തും കാണാത്തതായ ഈ നാമധേയം വിഷയസ്വഭാവത്താൽ കേവലം കല്പിതമായിരിക്കണം എന്നേ ഇപ്പോൾ നിരൂപണം ചെയ്യാൻ തരമുള്ളൂ. സംസ്കൃതക്യൂറേറ്റർ ആഫീസിൽ പ്രഥമസമ്പാദിതവും പ്രതിരൂപിതവും ആയ ഈ ഗ്രന്ഥം സംവിഭാഗസംവിധാനത്തിനായി 'അഷ്ടാങ്ഗസങ്ഗ്രഹഭാഷ' എന്ന നാമധേയത്താൽ അങ്കിതമാകയും മുമ്പിലത്തെ ക്യൂറേറ്റർ സങ്

ഗ്രഹം സാരമായി പരിവർത്തനം ചെയ്തു പ്രസ്സിലേയ്ക്കു് അയക്കുകയും ചെയ്തിട്ടുള്ളതായി കാണുന്നു.

൨൨-ാമത്തെ അദ്ധ്യായത്തിന്റെ അവസാനത്തിൽ:—

"ഗോക്ഷുരം മൂത്രകൃച്ഛ്രേഷു
കാർശ്യേ മാംസം ച ശസ്യതേ."

എന്നുകഴിഞ്ഞു വിരാമസൂചനം യാതൊന്നുമില്ലാതെ

"കാൽത്താരിൽ കൈവണങ്ങിക്കരിവരവദനം
ഭാരതീം താം ച ദേവീം
ചേത്താത്മാവിങ്കലാമ്മാറനുസൃതഗുരുപാ
ദാംബുജന്മാച്ചനോഽഹം
പ്രീത്യാ പത്മോദ്ഭവം ദക്ഷനെയുമഴകിനോ-
ടശ്വിനൌ വാസവം താ-
നാത്രേയാദീൻ മുനീൻ വാഹടമപി വഴിയേ
ഭക്തിപൂർവ്വം നതോഽസ്മി."

എന്നിത്യാദിയായി 'യോഗാമൃത'ത്തിന്റെ മംഗളശ്ലോകം ആരംഭിച്ചു കാണുന്നതിൽ നിന്നു് അതുകൊണ്ടു് ഒരു ഗ്രന്ഥം പരിപൂർണ്ണമായതായി ഊഹിക്കേണ്ടിയിരിക്കുന്നു. ചികിത്സാസാരസംഗ്രഹമായ യോഗാമൃതത്തോടു് ഉപയോഗംനിമിത്തം സന്നിഹിതസംബന്ധമുള്ളതായ ഈ 'അഷ്ടാംഗസാരം' അതിന്റെ ഒരു പൂർവ്വഭാഗമായി രചിച്ചതാണോ? എന്ന ശങ്കയ്ക്കും അവസരം ഇല്ലെന്നില്ല.

"ഹേമാലങ്കാരകാന്താരധാമാ സ പുരുഷോത്തമഃ
ശ്രീമാനമൃതഹസ്തോ നഃ ക്ഷേമായാസ്തു ഭിഷങ്മണിഃ."

(അഷ്ടാംഗസാരം അധ്യാ. ൧ ശ്ലോകം ൨)

എന്നു് അഷ്ടാംഗസാരത്തിലും,

"ഹേമാലങ്കാരകാന്താരഗമിത തൊഴുതേൻ
ധാമ ധാമ്നാന്തരം തത്."

(യോഗാമൃതം ശ്ലോകം ൨.)

എന്നു യോഗാമൃതത്തിലും സച്ഛായങ്ങളായിക്കാണുന്ന മംഗളശ്ലോകങ്ങൾകൊണ്ടു് ഈ രണ്ടു ഗ്രന്ഥങ്ങളുടേയും കർത്താവു് ഒരാളായിരിക്കണം എന്നൂഹിക്കാൻ നല്കുന്ന അവസരം തമ്മിലുള്ള സാഹോദര്യസംഭാവനയേ ബലപ്പെടുത്തുന്നു.

യോഗാമൃതഗ്രന്ഥത്തെപ്പററി ശ്രീമാൻ ഗോവിന്ദപ്പിള്ള സർവ്വാധികാര്യക്കാർ അവർകളുടെ ഭാഷാചരിത്രത്തിൽ—

“യോഗാമൃതം എന്നൊരു വൈദ്യഗ്രന്ഥമുണ്ട്. ഇതിൽ ലോഹാദികളേയും രത്നങ്ങളേയും ഭസ്മീകരിച്ച് എടുക്കുന്ന സമ്പ്രദായത്തെപ്പററി പറയുന്നു. ഇതിൽ ചില ശ്ലോകങ്ങൾ സംസ്കൃതമായിട്ടും ചിലതു ഭാഷയായിട്ടും കാണുന്നു. ഗ്രന്ഥകർത്താവിനെ അറിയുന്നില്ല. തൃപ്പറയാററുകാരൻ ഒരു നമ്പൂതിരി എന്നു പറയുന്നുണ്ട്. ഇടയ്ക്കു ഗദ്യവുമുണ്ട്”

എന്നഭിപ്രായം പറഞ്ഞിരിക്കുന്നതിൽനിന്ന് അത്യല്പം ചില വിവരങ്ങൾ കാണുന്നതും ഈ സന്ദർഭത്തിൽ പ്രസ്താവയോഗ്യമാണ്. യോഗാമൃതകർത്താവു തന്നെ അഷ്ടാംഗസാരത്തിൻെറയും കർത്താവാണെങ്കിലോ ഇത് അവശ്യഗ്രാഹ്യവുമാണ്. ഏതായാലും യോഗാമൃതവും അചിരേണ പ്രസിദ്ധീകരിക്കുവാനുള്ള യോഗം പ്രസന്നമായിരിക്കുന്നതിനാൽ തദവസരത്തിൽ ഇവ തമ്മിലുള്ള ബന്ധത്തെപ്പററി നിരൂപണം ചെയ്തുകൊള്ളാം.

യാവത്സംഭവം സൂക്ഷ്മക്ഷികയോടുകൂടി പര്യാലോചിച്ച് ഓരോ അദ്ധ്യായത്തിലേയും വിഷയങ്ങൾ വിശകലനംചെയ്തു സമുചിതമായ ഒരു വിഷയാനുക്രമണികയും ചേർത്തിട്ടുണ്ട്.

സംസ്കൃതപ്രചുരമായ ഭാഷാശൈലിയും മാതൃകാപുരാതനത്വവും ചിന്തിക്കുന്നതായാൽ മുന്നൂറു സംവത്സരത്തിൽ കുറയാത്ത ഒരു പഴക്കവും തഴക്കവും ഈ ഗ്രന്ഥത്തിനു കല്പിക്കേണ്ടിയിരിക്കുന്നു.

ഇതിൻെറ പ്രസാധനത്തിൽ കോട്ടയം താലൂക്കിൽ ഒളശ്ശ ചീരിട്ടമൺ ഇല്ലത്തിലെ ബ്രഹ്മശ്രീ നാരായണൻ പരമേശ്വരൻ മൂസ്സ് അവർകളുടെ വക താളിയോലഗ്രന്ഥമാണ് ആദർശമായി ഉപയോഗിച്ചിട്ടുള്ളതെന്നുള്ള കൃതജ്ഞതകൂടി സന്തോഷപുരസ്സരം ഈ സന്ദർഭത്തിൽ സ്മരിച്ചുകൊള്ളുന്നു.

ആയുർവ്വേദഗ്രന്ഥപ്രസാധനാധികാരം ഇവിടെ സംഘടിപ്പിച്ചതിനുശേഷമുള്ള ആദ്യത്തെ പ്രസിദ്ധീകരണമാണിതു്. ശാസ്ത്രാഭ്യസനത്തിലെന്നപോലെ പ്രസിദ്ധീകരണത്തിലും ആദ്യ

മായി അവശ്യപരിശീലനീയമായ പരിഭാഷാരൂപത്തിലുള്ള ഈ ഒരു ഗ്രന്ഥം പ്രകാശിപ്പിക്കുവാനിടയായതിൽ എനിക്കു വലുതായ ചാരിതാർത്ഥ്യമുണ്ട്. തല്ക്കാലം ഹ്രസ്വാകൃതിയായ ഈ ഗ്രന്ഥം യോഗാമൃതാദിയായ അസംഖ്യം ആയുർവേദഗ്രന്ഥങ്ങളുടെ പ്രസിദ്ധീകരണത്തിന് ഒരു ഗണപതിക്കുറിപ്പായി സജ്ജനസമക്ഷം അവതരിപ്പിച്ചുകൊള്ളുന്നു.

തിരുവനന്തപുരം<br>
൧൧൦൬-മിഥുനം-൧൦ ന്നു } കെ. സാമ്പശിവശാസ്ത്രി.

# വിഷയാനുക്രമണിക.

## അധ്യായം ൭.



## അധ്യായം ൮.

വിഷയങ്ങൾ. | പുറം



## അദ്ധ്യായം ൯.



## അദ്ധ്യായം ൧൦.



## അദ്ധ്യായം ൧൧.

## അദ്ധ്യായം ൨൨.

# അഷ്ടാംഗസാരംഭാഷ.

## അദ്ധ്യായം ൧.

രാഗാദിരോഗാൻ സതതാനുഷക്താ-
 നശേഷകായപ്രസൃതാനശേഷാൻ
ഔത്സുക്യമോഹാരതിദാൻ ജഘാന
 യോഽപൂർവ്വവൈദ്യായ നമോഽസ്തു തസ്മൈ. ൧

ഹേമാലംകാരകാന്താരധാമാ സ പുരുഷോത്തമഃ
ശ്രീമാനമൃതഹസ്തോ നഃ ക്ഷേമായാസ്തു ഭിഷങ്മണിഃ. ൨

വാതം പിത്തം കഫശ്ചാഥ മൂന്നുദോഷങ്ങളിങ്ങനെ
സ്ഥാനത്തു നില്ക്കിലാരോഗ്യം നാശകമല്ലായ്കിലാമയാൻ. ൩

മെയ്യിലെല്ലാടവും വ്യാപിച്ചിരിപ്പു പുനരെങ്കിലും
ഏന്നാഭികൾക്ക താഴത്തും മദ്ധ്യേ മേലും ക്രമാൽ സ്ഥിതാഃ.

വയസ്സു രാവും പകലും ഭുക്തമെന്നിവ നാലിലും
ഒടുക്കത്തു മരുത്കാലം, പിന്നെപ്പിത്തത്തിനാകിലോ. ൫

യൌവനം ദിനരാത്ര്യർദ്ധം ഭുക്തമദ്ധ്യം ച കാലമാം
ബാല്യം പകൽക്ക രാത്രിക്കും മുൻപിലേ പത്തുനാഴിക. ൬

ഭുക്തത്തിനും തഥാ മുൻപിൽ കഫത്തിൻ കാലമിങ്ങനെ
പാഞ്ചഭൌതികമാം മെയ്യിൽ സപ്തധാതുഃ കാലഭേദതഃ

രസാനുഗങ്ങളായ് ചെമ്മേ വെളിച്ചപ്പെട്ടുവോന്നിവ
ഏഷു വാതം മികച്ചീടിലഗ്നിർവ്വിഷമനാസ്ഥരും. ൮

തീക്ഷ്ണനാം പിത്തമേറീടിൽ, കഫമേറുകിൽ മന്ദനാം
ഇമ്മൂന്നുമൊത്തുനിന്നീടിൽ സമാഗ്നിതപമുദീരിതം. ൯

നാലുജാതി പുനഃ കോഷ്ഠം ക്രൂരം മൃദു ച മദ്ധ്യമെവ
ക്രൂരമാം വാതമേറീടിൽ മൃദുവാം പിത്തമേറുകിൽ. ൧൦

കഫമേറുകിൽ മദ്ധ്യാഖ്യം മദ്ധ്യമാം മൂന്നുമൊക്കിലും.

G. P. T. 120. 300. 9-5-104. B

ഉലൻ ലഘുവായ്ത്തണുത്തിഹ പരുത്തു സൂക്ഷ്മങ്ങളാം
ഞരമ്പുകളിടച്ചരിച്ചിളകിയുള്ള തമ്മാരുതൻ
മിനുത്തു മൃദുതീക്ഷ്ണമായ് വെളുവെളുത്തു നേത്രാമഗ-
ന്ധിയായഖിലസാരിയായ് ദ്രവതയാ ച പിത്തം മതം. ൧൧

നെയ്ച്ച കളുത്തു കനത്തതി-
മന്ദഗതിസ്സന്മിനുത്തു പിച്ഛിലമായ്
തിങ്ങിയുറച്ചുടനുള്ള
കഫമപി ദോഷസ്വരൂപമീവണ്ണം. ൧൨

രണ്ടുദോഷം മികച്ചീടിൽ സംസൎഗ്ഗം ക്ഷീണമാകിലും
ദോഷങ്ങൾമൂന്നും കോപിക്കിൽ സന്നിപാതം ക്ഷയിക്കിലും.

രസം രക്തം പുനൎമ്മാംസം മേദസ്സങ്ങസ്ഥിമജ്ജയും
ശുക്ലമെന്നേഴു ധാതുക്കൾ വിൺമൂത്രാദ്യാ മലാ മതാഃ. ൧൩

മധുരം പുളിയോടുപ്പു കയ്പെരിപ്പു ചവൎപ്പിതി
രസങ്ങളാറും മുന്നേതുമുന്നേതേറെബ്ബലാവഹം. ൧൪

സ്വാദ്വമ്ലലവണാന്യത്ര ശമിപ്പിക്കും മരുത്തിനെ
തിക്തോഷണകഷായങ്ങൾ കോപിപ്പിക്കുമവണ്ണമേ. ൧൫

സ്വാദുതിക്തകഷായങ്ങൾ പിത്തത്തെക്കളയുന്നിതു്
അമ്ലമുപ്പെരിവിമ്മൂന്നും തഥാ തസ്യ പ്രകോപനം. ൧൬

തിക്തോഷണകഷായങ്ങൾ കഫത്തെക്കളയും തുലോം
പിന്നെസ്സ്വാദമ്ലലോണങ്ങളതിൻവൃദ്ധികരങ്ങളാം. ൧൭

വൎഷാ കയ്പ്പും ചവൎപ്പും കടുകമപി മൃഷ്ടഃ
കോപയേദ് ഗന്ധവാഹം
ലോണാമ്ലൌ മദ്യരൂക്ഷൌ ശരദെരിയുമമ്
കോപയേയുശ്ച പിത്തം
അവ്യായാമോ വസന്തഃ പുളിമധുരദിവാ
സ്വപ്നനെയ്യുപ്പിതെല്ലാം
ശ്ലേഷ്മാണം മാംസമാന്ത്രപജമപി മനുജാ-
നാം തഥാ കോപയേയുഃ. ൧൮

കടമ്ലതീക്ഷ്ണലവണോഷ്ണഹരിതശാക-
സൌവീരതൈലദധിസൎഷപമസ്തുമദ്യാഃ

ആജാവിമാംസതിലതക്രകുലസ്ഥമത്സ്യ-
പിണ്യാകഹിംഗുലശുനാസ്സപതിപിത്തളാ സ്യുഃ. ൧ ൦

നേത്രമൂത്രനഖാദീനി രൂക്ഷശ്യാവാരുണങ്ങളാം
വാതം കോപിക്കിലോ, പിത്തേ കുപിതേ മഞ്ഞളിച്ചമാം.
കഫം കോപിക്കിൽ നേത്രാദ്യാ വെളുത്തുചമയുന്നിതു്
കോപിച്ചദോഷമറിവാനിതി സംക്ഷിപ്യ വണ്ണിതം.
വാതകോപേ വാ ചവൎക്കും കയ്ക്കുന്തൂ പിത്തകോപനേ
* മധുരക്കും കഫകോപേ/പി വായിലേ രസമിങ്ങനെ. ൧൩

കറുത്തപി മെലിഞ്ഞുലൻതിവദംശ്ചലന്മാരുതാൽ
ചുവന്ന രുഷിതോ വിയത്തതിബുധോ നരഃ പൈത്തികഃ
വെളുത്തു മൃദുരുന്നതോ ഗുരുരുറച്ചു നെയ്‌ച്ചും കഫാൽ
ഗുണൈസ്ത്രിഭിരിതീരിതൈഃ പ്രകൃതിരത്ര മിശ്രാ ഭവേൽ.

ഇതി ആയുഷ്കാമീയാദ്ധ്യായഃ. [൧ ൪

---

## അദ്ധ്യായം ൨.

## ദിനചൎയ്യ.

ബ്രാഹ്മേകാലത്തെഴുന്നേററരുൾകഥ വിരുജ-
സ്സ്വായുഷോ രക്ഷണാൎത്ഥം
ജീൎണ്ണാജീൎണ്ണം നിരൂപിച്ചുടനനുകൃതശൌ-
ചക്രിയോ ദന്തകാഷ്ഠം
അൎക്കന്യഗ്രോധകാദ്യൈൎഭജതു തദനു കൊൾ-
കഞ്ജനം പിന്നെ നസ്യം
ഗണ്ഡൂഷം ധൂമതാംബൂലികളൊടപി തതോ-
/ഭ്യംഗഭാക് സ്നാനഭാക് സ്യാൽ. ൧

സ്ത്രീസേവാ ഹാസ്യമപ്പട്ടിണി ചുമടുചുമ-
ക്കേററമമ്മാൎഗ്ഗയാനം
വ്യായാമം നിദ്രചെയ്യായ്കയൊടിനമതിർകെ-
ട്ടിത്തരം ദേഹദണ്ഡം
ശക്തിം ത്യക്ത്വാ തുടങ്ങീടുകിലവരറിയാ-
തേ ഗജാകൎഷണത്തെ-
ച്ചെയ്യും പഞ്ചാസ്യവൽ പഞ്ചതയെ വിരയവേ
യാന്തി നൽചൊല്ലിതോൎക്ക. ൨

---

* മധുരിക്കും.

ഭ്രമിജ്വരം ഛർദ്ദിയൊടേങ്ങൽ കാസം
പാരിച്ചതൃഷ്ണാ ക്ഷയമിത്തരങ്ങൾ
ഏറപ്പെടയറീടുകിലെന്നുവേണ്ടാ
ചോരിപ്രകോപം ച ഗുണാം വരുന്നു. ൩൨

ഉദ്വർത്തനം നൽ കഫനാശനംപോൽ
നൽത്വക്പ്രസാദം ച കരോതി പാരം
വർദ്ധിച്ചമേദസ്സിനു താഴ്ച്ചനൽകും
പ്രത്യക്ഷമംഗേ ദൃഢതാകരം ച. ൩൩

അഭ്യംഗം നിത്യമായ് ചെയ്തവർക്കു പരമിദം
ദേഹപുഷ്ടിക്കു നല്ലോ-
ന്നുണ്ടാം ത്വക്കിൻപ്രസാദം ക്ലമജരകൾ കെടും
വാതജിത്താകയുണ്ട്
ആയുഷ്യം ചാപി നിദ്രാസുഖദമിതു തുലോ-
മെങ്കിലും വാന്തിരേകൌ
ചെയ്താലന്നും കഫഗ്രസ്തരുമധികമജീ-
ർണ്ണീ ച വർജ്ജിച്ചുകൊൾക. ൩൪

കൺക്ലേശാസ്യഗദങ്ങളുള്ളവർകൾ ക-
ർണ്ണവ്യാധിയുള്ളോർകളും
പോക്കോടർദ്ദിതപീനസങ്ങൾ വയർവീ-
ക്കന്നാദിയുള്ളോർകളും
സ്നാനം പിന്നെ നിഷിദ്ധമെന്നറികജീ-
ർണ്ണം പാരമുള്ളോരുമ-
ല്ലായുന്നോർകളിലൊക്കവേ തു നിയത-
സ്നാനം വിധിച്ചോന്നിനി. ൩൫

ഇതി ദിനചര്യാദ്ധ്യായഃ.

---

## അദ്ധ്യായം ൩.

## ഋതുചര്യ.

മാഘമാസം തുടങ്ങീട്ടു മാസമീരണ്ടുകൊണ്ടഥ
ശിശിരാദികളാറുണ്ടാമൃതുക്കളിതി കഥ്യതേ. ൧

ശിശിരം മധുവഗ്രീഷ്മമിവ മൂന്നുത്തരായണം
പ്രാവൃട് ച് ശരത്തു ഹേമന്തമിമ്മൂന്നും ദക്ഷിണായനം. ൨

ഉത്തരായണമാം കാലമാദാനാഖ്യമിതി സ്മൃതം
ദക്ഷിണായനമാം കാലം വിസൎഗ്ഗാഖ്യം ച വൈ വിദുഃ. ൩

ശീതേ വൎഷാസു ചാദ്യാനഥ ഭജതു രസാൻ
മൂന്നുമന്ത്യാൻ വസന്തേ
മൂന്നുംകൊൾവൂ രസാനാം മധുരിമരസമാ-
സേവതാം ഗ്രീഷ്മകാലേ
സ്വാദന്തികം കഷായം തമപി ശരദി കൊൾ-
വൂ രസൈരിപ്രകാരം
ക്രീട്ടാഹാരജാതം കരുതുകൊഴുതുഷം-
ക്കേഷു യുക്ത്യൈവ ധീരാഃ. ൪

സ്നിഗ്ദ്ധോഷ്ണം ശീതവൎഷാസു നിദാഘേ സ്നിഗ്ദ്ധശീതളം
വസന്തേദ്യാച്ച രൂക്ഷോഷ്ണം രൂക്ഷശീതം ഘനാത്യയേ. ൫

എല്ലാരസങ്ങളും ചെററ നിത്യമായഭ്യസിപ്പിതു്
അന്നന്നൃതുക്കളിൽ ചൊല്ലും വിധിയൊട്ടേറെവേണ്ടതും. ൬

രണ്ടൃതുക്കളിനിത്തമ്മിൽ കൂടുമ്പോളൃതുസന്ധിയാം
ഭവ ,ഷ്യദപത്തമാനങ്ങൾക്കഭേദുരിവസൈരതു്. ൭

അത്യന്തസഹിതൈസ്തത്ര പൂൎവ്വമാമൃതുശീലിതം
ക്രമാൽ വേണമുപേക്ഷിപ്പാൻ ക്രമാൽ മേലേവിധിം
[ഭജേൽ. ൮

ഇതി ഋതുചൎയ്യാദ്ധ്യായഃ.

---

## അദ്ധ്യായം ൪.

### രോഗാനുത്പാദനീയം.

വാതൌ ദൌ വിട്ചു മൂത്രം ക്ഷുധതൃഷകൾ വിശ-
പ്പോടു നിദ്രാദിവേഗാൻ
വേണ്ടുന്നേരം പതിന്നാലിനെയുമടന്ന ട-
ക്കായ്ക രേതഃ പതന്താൻ

വേണ്ടാനേരത്തുചെയ്തീടിലുമിവ പിഴയാം
　　വേഗരോധങ്ങൾകൊണ്ടെ-
ല്ലോപോലൊക്കെയുമിവ്യാധികൾ വപുഷി വ്രണാം
　　മിക്കവാറും വരുന്നു. ൫

വാതം കീഴ്പ്പോട്ടടക്കുന്നവരിൽ വരുമുദാ-
　　വർത്തഗുന്മങ്ങൾ, വാതം
മൂത്രം വിട്ടീച്ചാപി പോകായ്കയു,മനലമിഴി-
　　ക്കേട്ട ഹൃദ്വ്യാധി നാലും
ഇച്ചൊന്നവ്യാധി കാൽവണ്ണകളുരുളുകയും
　　മൂക്കൊഴുക്കോട്ട, മൂർദ്ധ്നോ
നോവും, വക്ത്രേണ വിട്ടിൻവരവുമിയല്പവൊ-
　　ന്നോർക്ക വിട്ടിൻനിരോധാൽ. ൬

മൂത്രത്തിൻവേഗരോധാൽ വരുമൊരു മലമൂ-
　　ത്രങ്ങൾ പോകായ്ക വസ്തൗ
മേഢ്രേ വാ വംക്ഷണേ വേദനകൾ പലതരം
　　പാരമാമശ്മരീ ച
മുൻപിൽ ചൊല്ലപ്പെട്ടും വ്യാധികൾ പലവകയും
　　കൂടെ വായ്ക്കും കടച്ചിൽ
കോച്ചോടെന്നല്ല വാതോത്തരമവയവരോ-
　　ഗങ്ങളുററത്തിലുണ്ടാം. ൭

വർത്ത്യഭ്യംഗാവഗാഹാദികൾ കരുതുകഥ
　　സേചദവസ്തീ ച വാതേ
വിൺമൂത്രേ ചാവിരുദ്ധോ, ശകൃദി തു മലഭേ-
　　ദ്യന്നപാനാദി കൊൾക
അമ്മൂത്രത്തിൻനിരോധോത്ഥിതപിണിയിൽ വിശേ-
　　ഷിച്ചു നൈപാനമൊന്നേ-
റക്കൊൾവൃതാകതിൻകല്പന നിഖിലമതി-
　　ന്മൂലമാലോക്യ ചെയ്ക. ൮

ഉദ്ഗാരത്തിൻനിരോധോത്ഥിതപിണിയിലൊ„രി-
　　ക്കാവിധിം'' കൊൾകസന്സ്നേ-
ഹസേചദം തീക്ഷ്ണഗന്ധം ക്ഷുതജന്ഷി തഥാ
　　നസ്യധൂമാഞ്ജനാനി

ക്ഷുദ്രോഗ്ധോതേഥ ലഘുസ്ലിശധതയിൽ മിതഹിതം
ഭോജനം കൊൾക പൂടോ-
ടത്തുഷ്ണോദ്ധേ ഹിമം കൊൾകൊരുവിധി, സുഖനി-
ദ്രാദിരസപപ്നജേ സ്യാൽ. ൯

രണ്ടാമതുംവരവു ലംഘനപാചനാദ്യൈ-
ശ്ശാന്തിം കലന്ന പിണികാക്കൊരുനേരമുണ്ടാം
സംശോധനൈരുപരി ശുദ്ധിവരുംമലാനാ-
മുണ്ടാകയില്ല പുനരുദ്ഭവമെന്ന ചൊല്ലു. ൰

ഔഷധം പല സേവിച്ചിട്ടതിൽ ക്ഷീണത തട്ടുകിൽ
വൈദ്യൻ പതുക്കെയവനേ ചികിത്സിച്ചഥ ബൃംഹയേൽ.
ശാലിഷഷ്ടികഗോധൂമ ക്ഷീരമുദ്ഗഘൃതാദിഭിഃ
ഹൃദ്യദീപനഭൈഷജ്യസംയോഗാദ്രുചിപക്തിദൈഃ. വ

അഭ്യംഗോദ്വത്തനസ്നാനസ്നേഹവസ്ത്യാദിനാപിച
ഭൂതങ്ങളാൽവിഷംകൊണ്ടും കാറേററുംപൊള്ളുകിൽതഥാ.
മുറിഞ്ഞിട്ടും ചതഞ്ഞിട്ടും രാഗദ്വേഷാദി കൊണ്ടപി
മാൽ പേടികൊണ്ടുമിത്യാദ്യൈർജാതാസ്ത്വാഗന്തവോ ഗദാഃ.

ഇതി രോഗാനുത്പാദനീയാദ്ധ്യായഃ. [൧൦

---

## അദ്ധ്യായം ൭.

## അന്നസംരക്ഷണീയം.

അമ്മാങ്ങാ വള്ളിമാങ്ങാ പനസബൃഹതികാ
പന്നി മീനപ്പു തൈർ മോർ
നാരങ്ങാ കാടി ശാകക്കറി മുതിര പിണ്ണാ-
ക്കൊടമ്ലൈസ്സഹാപി
ചെമ്മേ പാൽ സേവചെയ്യായ്കിതു പെരികെ വിരു-
ദ്ധാശനം നഞ്ചൊടൊക്കും
പിന്നെയും പാൽക്ക മോർകൊള്ളരുതു കനി കദ-
ള്യാസ്ഥു തൈർ മോരൊടൊല്ലാ. ൧

കാംസ്യത്തിൽ പത്തുനാളിൽ പഴകിനഘൃതവും
കാളകൂടത്തൊടൊക്കും
തേനോടക്കാകമാചീ മുളകൊട്ട കണയാ
വഥ സ്ഥലേനാപി നാള്യാൽ

തൈരോടക്കോഴിമാംസം പൃഷതപിശിതവും
 കൊള്ളൊലാ മാഷസൂപം
തൈരന്നെ തേൻ ഗുളം തൈസ്സഹ ലികുചഫലം
 ചാപി വേണ്ടീല കൊൾക. ൨

വാതാദിയായ ദോഷത്തെ സ്ഥാനത്തുന്നൊട്ടിളക്കിയാൽ
കളയാതതു യാതൊന്നു തത്സൎവ്വം ച വിരുദ്ധമാം. ൩

വിരുദ്ധാഹാരവികൃതൌ തത്ര നല്ലതു ശുദ്ധിയാം
പ്രത്യൌഷധങ്ങൾ സേവിച്ചു ശമിപ്പിക്കിലുമാമിതു്. ൪

മുമ്പിൽ ശരീരസംസ്കാരം നന്നു തൈരേവ ചേക്കയും

 ഉറക്കൊട്ടൂൻ മൈഥുനസേവയും താ-
 നറച്ചു കൎവ്വീത വിധിച്ചവണ്ണം
 ഉറപ്പു ദേഹത്തിനു മൂന്നമത്രേ
 പുരയ്ക്കു നൽതൂണുകളെന്നപോലെ. ൫

 ഉറക്കെരക്ഷിച്ചരുളോത്തു നിദ്രാം
 ചെറുക്കൊലാ രാവോരുനേരമേതും
 ഉറക്കൊഴിച്ചീടുകിലെത്രയെല്ലാം
 തരത്തിലുണ്ടാം പുനരാമയങ്ങൾ. ൬

 അഭ്യസ്തമായ് മേവുമപത്ഥ്യമോക്ഷം
 നൽപത്ഥ്യസേവാ ച പതുക്കെ വേണം
 ഉടൻവെടിഞ്ഞിട്ടടനൊന്നെടുത്താൽ
 പൊട്ടുന്നനേ വ്യാധിരസാത്മ്യജഃ സ്യാൽ. ൭

സാത്മിച്ചെഴുമപത്ഥ്യത്തെ ത്യക്ത്വാ പത്ഥ്യേച്ഛുവാമവൻ
മുക്കുറപത്ഥ്യഭാഗം കൊൾകേകം പത്ഥ്യത്തിനിങ്ങനെ.

പ്രഥമേ/ഹ്നി പിറേറന്നാൾ ഭുഞ്ജീതാപത്ഥ്യമേവ ച
മുമ്പിലേദിവസംപോലെ തൃതീയദിവസേ/ഖിലം. ൮

ചതുൎത്ഥേ ദിവസേ പത്ഥ്യമപത്ഥ്യം ചാൎദ്ധമൎദ്ധമായ്
മുമ്പിലേദിനവൽ കൊൾവീതഞ്ചുമാറും ദിനങ്ങളിൽ. ൧൦

നാലാംദിനേവഴേഴാംനാൾ പത്ഥ്യാപത്ഥ്യേ സമേ ഭജേൽ
പത്ഥ്യം മുക്കുറപത്ഥ്യസ്യ പാദം ചാസ്തപഷ്ടമേ ദിനേ. ൧൧

ചതുൎത്ഥപഞ്ചസപ്താന്നവമദശമൈകാദശങ്ങളിൽ
ദ്വാദശേ ദിവസേ കൊടുംവിതെട്ടാംദിനവിധിക്രമം. ൧൨

ത്രയോദശേ തു ദിവസേ സൎവ്വം പഥ്യം വിധീയതേ
ചതുൎദ്ദശദിനംതൊട്ടു പഥ്യമേവോൽപ്പമാചരേൽ. ൧൩

ഇതി അന്നസംരക്ഷണീയാദ്ധ്യായഃ.

---

## അദ്ധ്യായം ൬.

## മാത്രാശിതീയം.

മാത്രാശീ സൎവ്വദാ സ്യാൽ, ഗുരുഷു നിറക നൽ-
പാതികൊടുംവ്വ, ലഘ്വന്നാ-
മാഹാരേ പൂൎണ്ണതാ നോ, കനലെരിവതിന-
മ്മാത്രയൊന്നേ നിദാനം
ഉന്മാത്രേ സാമതോന്നാൽ കപിതത തടവിക്കൊ-
ണ്ടദോഷാ ഹ്യജീൎണ്ണ-
വ്യാധീൻ ഘോരാൻ വിഷൂച്യത്തിയൊടലസകദ-
ണ്ഡാലസാദീൻ ദിശന്തി. ൧

ശ്ലേഷ്മോത്ഥാജീൎണ്ണമാമം വദതി, പറകവി-
ഷ്ടബ്ധകം വാതജാതം
പിത്തോത്ഥം തദ്വിദഗ്ദ്ധം പുനരിതി ച വദേൽ
ലക്ഷണാദീൻ നിരീക്ഷ്യ
ലംഘ്യസ്സേച്ഛ്യോപ്യ വാമ്യോപി ച ഭവതി യഥാ-
സംഖ്യമിമ്മൂന്നജീൎണ്ണീ-
ലോകാ യദാ യഥാവസ്ഥകമിഹ തു ചികി-
ത്സാ ഭവത്യേവ ക്രുടെ. ൨

ആമദോഷഗതികൊണ്ടു ചൊല്ലിയാ-
ലാവതല്ല ബഹുധാ വരുന്നിത്
ഭേദമോൎത്തിഹ നിദാനലക്ഷണൈ-
സ്സാധുചെയ്ക വിരയെ പ്രതിക്രിയ. ൩

എല്ലായിലും പെരികെ വേണ്ടിയതഗ്നിരക്ഷാ
വല്ലോരുമെന്നറിക തീയതു കെട്ടുപോകിൽ
വല്ലാത വൻപിണികൊടുത്തുടനാമദോഷാ
കൊൽവോളമാശുപണിചെയ്യമിതോൎത്തുകൊൾക. ൪

മലമൂത്രങ്ങൾ പോകായ്ക പോകതാനേറവേ പുനഃ
തളച്ച് മൂഢവാതത്വമുദരംവീക്ക് ഗൌരവം.
ഭ്രമം വിഷ്ടംഭവും കാണാമജീൎണ്ണസ്യേതി ലക്ഷണം. ൫
ഏമ്പ്പംപോക യഥോത്സാഹം തണ്ണീരിൽകൊതി ലാഘവം
വേഗങ്ങൾപോക കാലത്തെന്നിതു ജീൎണ്ണാന്നലക്ഷണം. ൬

ഇതി മാത്രാശിതീയാദ്ധ്യായഃ.

---

## അദ്ധ്യായം ൧.

## ദ്രവ്യാദിവിജ്ഞാനീയം.

രസം വിപാകശ്ച തഥൈവ വീൎയ്യം
പ്രഭാവമെന്നും കഥിതേഷു തേഷു
ദ്രവ്യത്തിനത്രേ ഖലു മുമ്പു തേഷാം
ദ്രവ്യം പ്രധാനാശ്രയമാകകൊണ്ട്. ൧

ആധാരം ഭൂമിയായിട്ടാണ്ടുദകമരിയയോ-
ന്ന്യാത്മനാ മേവുമാറ-
ത്തീകാററാകാശമേഷാമഴകിയസമവാ-
യേന കാണപ്പെട്ടന്തൂ
ഈവണ്ണം പഞ്ചഭൂതോദിതമിതുസകലം
ദ്രവ്യമേതത്തദന്ന്യ-
ച്ചേതി ജ്ഞാനേ വിശേഷക്രമമിതിലധിക്കേ-
നൈവ സംജ്ഞാ ച തേന. ൨

ദ്രവ്യത്തിന്നിനി മൂന്നുജാതി ഹി വിപാ-
കം സ്വാദുവായുന്തുല്ലോ-
മ്ലാകാരതയാ തഥാ കടുകമായ്-
ത്തന്നേയുമെന്നിങ്ങനെ
സ്വാദുർല്ലോണരസോ/പി വൈ മധുരമാ-
യമ്ലോ/മ്ലമായ് പച്യതേ
പ്രായഃ കയ്പേരിവച്ചവപ്പുരസവും
കടാത്മനാ പച്യതേ. ൩

രസത്തെ വേൽവോന്നു വിപാകമോക്കി-
　　ത്തെയരണ്ടിനേയും ജയതീഹ വീര്യം
പ്രഭാവമിമ്മൂന്നിനെയും ജയിപ്പോ-
　　ന്നെന്നിങ്ങനേ തത്ര ച ഭേദമാഹുഃ. ൪

വഹ്നേസ്തുല്യാപി ദന്തീ ഭവതി മലഹരീ
　　മുന്തിരിങ്ങാ രസാദ്യൈ-
ൎയ്യഷ്ടീതുല്യാപി സംശോധനി, സമമൊരു പാൽ-
　　ക്കെങ്കിലും ദീപനം നെയ്
ചൊല്ലാമേതൽ പ്രഭാവം പുനരുപരി രസ-
　　ങ്ങൾക്കു തീയോട്ടുയോഗാ-
ലുണ്ടാകുന്നു രസസ്യാന്തരമൊരു പരിണാ-
　　മേ വിപാകസ്സ ചൈഷഃ. ൫

ഉഷ്ണം ശീതം ച പിന്നേ ദ്വിവിധമിതി വിദു-
　　ൎവ്വീൎയ്യമത്രോഷ്ണമേററം
തൃഡ്ഗ്ലാനിസ്വേദമൂർച്ഛാദികളരുളുമട-
　　ക്കം മരുച്ഛ്ലേഷ്മകോപം
ശീതം പിന്നെ പ്രസാദം പെരികെയുമരുളും
　　രക്തപിത്തേന്ദ്രിയാണാ-
മത്യന്താഹ്ലാദനം ജീവനമപി ച തഥാ
　　സ്തംഭനം ചേതി ചൊല്ലാം. ൬

ഇതി ദ്രവ്യാദിവിജ്ഞാനീയാദ്ധ്യായഃ.

---

## അദ്ധ്യായം ൯.

### രസഭേദീയം.

ക്ഷ്മാംബുഭ്യാം മധുരോ രസോ ഭവതി, വ-
　　ഹ്നിക്ഷ്മാധികോഽമ്ലോരസോ
ഭൂതേഷു ജലമംബുവഹ്ന്യധികമാ-
　　യുള്ളൊന്നു ലോണോ രസഃ
കൈപ്പാകാശമരുൽപ്രധാന,മെരിവ-
　　ത്തീയോട്ടു കാററും മിക-
ച്ചുള്ളു, ഗോമരുദാഢ്യമച്ചവരിതി
　　സ്വാദ്വാദയസ്സു രസാഃ ൧

പെററന്നെതൊട്ടശീല്യം മധുരരസമഥാ-
യുഷ്ണമായൊന്നു ശീതം
മുററുന്നു ധാതുപുഷ്ടിം ഗുരുരപി ബലദം
വർണ്ണകേശേന്ദ്രിയാണാം
പററുന്നു ബാലവൃദ്ധക്ഷതിഷു വിഷഹരം
വാതപിത്തപ്രശസ്തം
കണ്ഠ്യം ച സ്തന്യദം ബൃംഹണ,മിതുമതിയോ-
ഗേഗ്നിമാന്ദ്യാദി നല്കും. ൨

വീര്യംകൊണ്ടുഷ്ണമാവൂ പുളി ശിശിരമിഹ
സ്പർശനേ ലഘ്വതീക്ഷ്ണം
ക്ലേദിപ്പിപ്പോന്നു ഹൃദ്യം കനൽകരമധികം
പാചനം രോചനം ച
പിത്താസ്രത്തിന്നു ബീജം കഫകരമതിയോ-
ഗേ പുനസ്സന്ധിശൈഥി-
ല്യം വീസർപ്പം ച പാണ്ഡ്യം ഭ്രമതിമിരതൃഷാ-
ജ്ജൂത്തിശോഫാംശ്ച നല്കും. ൩

രുചികര ഇഹ ലോണസ്തംഭസംഘാതബന്ധാൻ
കളയുമനലകർത്താ സ്നേഹനസ്വേദനശ്ച
കടുതുമലവു തീക്ഷ്ണം ഛേദഭേദാവഹം ച
ക്ഷപയതി ബല,മേറെസ്സേവനാദ്രക്തവാതീ. ൪

പിത്തശ്ലേഷ്മഘ്നമായൊന്നരുചിഹരമെടോ
തിക്തമക്കഷ്ടതൃഷ്ണാ-
വീസർപ്പോൽക്ലേശദാഹജ്വരകൃമിവിഷമൂ-
ർച്ഛാദിജിദ്രൂക്ഷശീതം
ക്ലേദംമേദോവസാമജ്ജകളൊടുമലമൂ-
ത്രങ്ങളെല്ലാം വരട്ടും
മേധ്യം ച സ്തന്യശുദ്ധിപ്രദമിതുമതിയോ-
ഗേ തു ധാതുക്ഷയഃ സ്യാൽ. ൫

സ്നേഹക്ലേദാദിസംശോഷണമലസകൃജിദ്-
ദീപനഃ പാചനം ച
സ്രോതോബന്ധം തുറപ്പിച്ചെഴുമരിയഗള-
വ്യാധിജിൽ ശ്ലേഷ്മഘാതീ

ഏറെസ്സേവിക്കിലീട്ടഗചിധകട്ടകരസം
ശ്ശുക്ലശധതിഃ ക്ഷയിക്കം
വായ്ക്കം മൂർച്ഛരാത്രുഷാകഞ്ചനവിരാൽ കടീ-
പൃഷ്ഠശൂലാദയോപി. ൩

രൂക്ഷംഗ്രാഹ്യസ്രസംശോധനമഥ * ചവരാ-
മസ്യ സംസ്തംഭനം പി-
ത്തശ്ലേഷ്മഘ്നം ഹിമം രോപണമിതു ഗുരുവാം
ത്വക്പ്രസാദം കരോതി
വിഷ്ടംഭാനാഹഹൃദ്ഭേദനകളൊട്ടു തൃഷാ-
പൌരുഷഭ്രംശകാശ്യ-
സ്രോതോബന്ധാൻ മലപ്രഗ്രഹവുമരുളുവോ-
ന്നോക്ക സേവാതിയോഗാൽ. ൪

നെയ് പൊൻ നായ്ക്കൽ വിദാരീ തുക മധുകസഹേ
ജീവനം പഞ്ചമൂലം
ദ്രാക്ഷാ പാലിക്ഷു തേൻ ക്ഷീരികം ബലകം ത്വണാൽ
പഞ്ചവേർ നാലുപർണ്ണ്യഃ
മോചം ബിംബ്യാദി കാഷ്മര്യപി മധുരഗണോ-
യം മരുൽപിത്തഹാരീ
പ്രായോ വൈ ശ്ലേഷ്മളംപോൽ മധുരമിഹ സിതാ
ക്ഷൌദ്രമുദ്ഗാദിതോന്യൽ. ൫

നെല്ലിക്കാ മാതുളംഗം മഥിതരജതകേ
ഡാഡിമാമ്രങ്ങളും കാട്ടീ
കോശാമ്രാമ്ബാഴമല്ലീകയൊടപി ലികചം
തൈർ †വിളാരിത്തരങ്ങളും
വർക്ഷ്ലോ മൃദ്ധവാതേ പെരികയുമിതമാ-
മ്ലമായുള്ളതെല്ലാം
പ്രായഃ പിത്തത്തിനാകാ, പുനരഴകിതു നെ-
ല്ലീഫലം ഡാഡിമഞ്ച. ൬

* ചവർ=ചവർപ്പുരസം, † വിളാര്=വ്ളാംക.

ഇന്തുപ്പു സൌവർച്ചലമുപ്പു കാര-
　　പ്പാദിസ്സസീസോ ലവണോ ഗണോ/യം
സേവാതിയോഗേ പവനാസ്രകുഷ്ഠ-
　　വീസർപ്പതൃഷ്ണാപലിതാദി കാണാം. ൨൦

ബ്രഹ്മീ വാശാ പടോലീ കുളിരമൃതുവിഷോ-
　　ഗ്രാപമാർഗ്ഗാംബു സേവ്യം
കാർച്ചുണ്ടാനിംബ *കാവെള്ളരിനിശകൾ ബൃഹ-
　　ത്യാവയഃ കാംസ്യരൂപ്യാഃ
മൂർവ്വാ വൻപഞ്ചമൂലീ കുടചകടുകപാ-
　　ഠാകിൽ തിക്തോ ഹി പിത്ത-
ശ്ലേഷ്മഘ്നോ മിക്കതും കച്ചതു പവനരുഷേ
　　സ്യാൽ പടോലാമൃതേ ന. ൨൧

നൽകായം പഞ്ചകോലം മുളകു ഹരിതകാ-
　　ഭസ്തു കഠോരാദികാ വൈ
പിത്തം മൂത്രം ശിലാ ചേർ കടുകപി, കടുക-
　　ശ്ലേഷ്മഹാ വർഗ്ഗ ഏഷഃ
ത്വക്സ്നേഹാദീൻ വരട്ടും ഗളഗദമൊരുദ-
　　ദ്രാദികം ചാപി വെല്ലും
പ്രായോ വാതസ്യ കോപം ദിശതി കടുകമു-
　　ള്ളീ കണാ ചുക്കു വർജ്ജ്യം. ൨൨

പഥ്യാ താന്നീ ശിരീഷം ഖദിരമധുകട-
　　മ്പത്തിമുക്താ പ്രവാളം
ഞാഴൽപൂ ലോധ്രകാവ്യഞ്ജനമപി വിസമ-
　　പ്പത്മകന്ദോല്പലങ്ങൾ
സോ/യം വർഗ്ഗഃ കഷായോ ജയതി കനൽകഫാസ്ര
　　രക്തശ്ശുദ്ധ്യൈവ നല്ലൊ-
ന്നേതൽ പ്രായേണ ശീതം ഭവതി ചവറിഹ
　　സ്തംഭനം നൈവ പഥ്യാ. ൨൩

കട്വമ്ലലോണാഖ്യരസാ യഥോൽപം
　　വീര്യേണ സോഷ്ണാഃ ക്രമശോ ഭവന്തി
കൈപ്പുചവർപ്പോടു മധുരമേതേ
　　വീര്യേണ ശീതാശ്ച തഥാ ഭവന്തി. ൨൪

* കാമവല്ലരി=കാട്ടുവെള്ളരി,

കൈപ്പൊടെരിപ്പുകഷായാ
ബ്ധാമലാ രൂക്ഷണാ ഥോപരി തേ
പടുപുളിമധുരരസാസ്സു-
സ്തദചൽ സ്നിഗ്ദ്ധാശ്ച സ്വഷ്ടവാണമത്രാഃ. ൧൭

ഇതി രസഭേദീയാദ്ധ്യായഃ.

## അദ്ധ്യായം ൻ.

### ദോഷാദിവിജ്ഞാനീയം.

കറുക്ക മെലികണ്ണുകാമത വിറയ്ക്കു വിട്ടിൻഗ്രാഹം
കനക്ക വയർവീക്ക ദീനത ബലംക്ഷയിച്ചീടുക
ഉറക്കകിഴികിന്ദ്രിയക്ഷതി വിലാപമെന്നിത്തരം
ഭ്രമശ്ച ഖലു ലക്ഷണം മരുതി തത്ര വൃദ്ധേ യദി. ൧

വായെന്ന ക്ഷീണേ പുനർമെയ് തളരുക കുറക-
ച്ചേഷ്ടിതാഭാഷണം ചേൽ
സംജ്ഞാനാശം തണുത്തീടുക കനൽകെടുകാ-
ലസ്യമമ്മാന്ദ്യയോഗം
കാസശ്വാസാതിനിദ്രാപ്തികാം വപുഷി ഗുരു-
ത്വം ച നേത്രാദിശൈത്യം
ഗാത്രസ്രംസം പ്രസേകം കഫഗദിതഗദാ
മററുമേതാദൃശാ സ്യുഃ. ൨

വിണ്മൂത്രസനഖനേത്ര-
ത്വക്കുകറംപോയ് മഞ്ഞളിക്ക ദന്തമപി
എരിക വിശക്ക വിയർപ്പൊടു
തൃഷ്ണയുമിവ പിത്തവൃദ്ധിജാ രോഗാഃ. ൩

പിത്തം ക്ഷയിച്ചാൽ പെട്ടമഗ്നിമാന്ദ്യം
കാന്തിക്കു കാണാമൊരു ഹാനി കൂടെ
അത്യന്തമംഗം ച തണുത്തുതോന്നും
മററും വിചാരിച്ചറുകീദൃശങ്ങൾ. ൪

ഉറക്കേറുകാലസ്യമേററം പ്രസേകം
കനത്തീടുകംഗം കനൽക്കേടു ശൈത്യം
വെളുത്തീടുകന്നേത്രമൂത്രാദിയെല്ലാം
കരയ്ക്കേങ്ങുകേതേ കഫോദ്വൃദ്ധിരോഗാഃ. ൫

തലതിരിക ശ്ലേഷ്മാശയ-
    ശൂന്യത്വം സന്ധയോഽഥ കുഴക തഥാ
ഹൃദ്രവമെഴുകൊരുനിദ്രയു-
    മിവ ഖലു ലിംഗം കഫേ ക്ഷീണേ. ൬

വൃദ്ധോ ഹി വായുർമ്മധുരാമ്ലഭോജ്യ-
    സ്നിഗ്ദ്ധാശനേ കാംക്ഷിതമാതനോതി
ക്ഷീണസ്തു വായുസ്സകഷായരൂക്ഷ-
    ഭോജ്യേഷു ചൊല്ലാമഭിലാഷകസ്സ്യാൽ. ൭

വർദ്ധിച്ചപിത്തം മധുരേഽപി ശീതേ
    തിക്തേ കഷായേ ച മതിം ദദാതി
ക്ഷയിച്ചപിത്തം പുനരമ്ലലോണ-
    കടൂന്നകാംക്ഷാഞ്ച തഥാ കരോതി. ൮

ശ്ലേഷ്മാ വിവൃദ്ധഃ കടുരൂക്ഷതിക്ത-
    കഷായഭോജ്യേഷു മതിം വിധത്തേ
ക്ഷീണോഽയമാശാം പുനരാദധാതി
    സ്നിഗ്ദ്ധാമ്ലലോണേ മധുരാശനേ ച. ൯

ഒരുത്തനു പിത്തക്ഷയേ ചാപി വായു-
    ർമ്മതിസ്സ്നിഗ്ദ്ധഭോജ്യേഷു കാംക്ഷാവഹസ്സ്യാൽ
തട്ടിച്ചേരുപിത്തഞ്ച കന്ന്യാപി പുംസഃ
    കൊടുക്കന്നിതൊട്ടമ്ലലോണാശനാശാം. ൧൦

വൃദ്ധമാം കഫവും പിന്നെ കന്യചിന്മാനുഷസ്യ തു
മധുരാമ്ലാദിഭോജ്യത്തിൽ കരുതേ സ്വം കുതൂഹലം. ൧൧

ഇതി ദോഷാദിവിജ്ഞാനീയാദ്ധ്യായഃ,

---

## അദ്ധ്യായം ൧൦.

### ദോഷഭേദീയം.

പക്വാശയതുടകരംകടീ
    ശ്രോത്രാസ്ഥിസ്പർശനേന്ദ്രിയങ്ങളിവ
ഒക്കെയുമില്ലം പവനനു
    പക്വാശയമത്ര വൈ വിശേഷേണ. ൧

നാഭിയൊടാമാശയമ-
　　ഥോപ്ദലസീകേ തഥാ ച രുധിരരസൌ
ദൃക്സ്പർശനമിവ പിത്ത-
　　സ്ഥാനം കില നാഭിയാം വിശേഷേണ. ൨

നെഞ്ചു കഴുത്തു ശിരഃ ക്ലോ-
　　മാമാശയപർവ്വണീ രസശ്ച തഥാ
മേദോ നാസിക നാവപി
　　ധാമ കഫത്തിന്നുരോ വിശേഷേണ. ൩

പ്രാണനുദാനവ്യാനൌ
　　തദനു സമാനസ്തഥാ ഹ്യപാനോ ഹി
ഇതി പഞ്ചാത്മാ വായുഃ
　　സ്ഥിതിമപി തേഷാം ചുരുക്കമൊട്ടു ചൊല്ലാം. ൪

പ്രാണോവായുശ്ശിരസ്ഥോ ഭവതി, പുനരുദാ-
　　　നന്നുരോവീടു, ഹൃദ്ഗോ
വ്യാനോ വൈ, തന്നിബദ്ധാഃ ക്രിയകളിഹ നൃണാം
　　　ഗത്യവക്ഷേപണാദ്യാഃ
അഗ്നേരന്തേ സമാനസ്ഥിതി, വസതിരപാ-
　　　നന്നപാനേ, യഥോക്തം
കീഴ്മേൽസഞ്ചാരിണാമാവരണമപി തുലോം
　　　തമ്മിലേഷാം വരുന്നു. ൫

വായോർഗ്ഗ്രീഷ്മേ ചയസ്സ്യാദഥ വരിഷകളിൽ
　　　കോപമാഹുശ്ശരൽകാ-
ലേ ശാന്തിഞ്ചാപി കാണാം വരിഷകളിലിനി-
　　　പ്പിത്തമീടീടുവൊന്നു്
കോപോ വൈ ശാരദോഽസ്യ പ്രശമമിനിയഥേ-
　　　മന്തകാലത്തു ശീതേ
കാലേ ശ്ലേഷ്മാ ചിതസ്സ്യാൽ കുപിതമതു വസ-
　　　ന്തേ ശമം യാതി ഘർമ്മേ. ൬

പിത്തംപോലെ ശരൽക്കാലേ കോപിപ്പൊന്നിനി രക്തവും
കടച്ചുലോണതീക്ഷ്ണങ്ങളുഷ്ണവീര്യങ്ങളൊക്കെയും. ൭

ജാംഗലംദേശവും പിന്നെ കോപത്തിന്നസ്യ മൂലമാം
സ്വാദുതിക്തകഷായങ്ങൾ ശീതവീൎയ്യങ്ങളൊക്കെയും. ൮
ഹേമന്തമസ്സിരാവേധമാന്തപവുമടക്കമാം.

കാലസ്വഭാവോ്യമിവണ്ണമാവൂ
തഥാപി ദോഷങ്ങൾ പൊട്ടന്നനെപ്പിൻ
ചയപ്രകോപപ്രശമാദ്ധ്യവസ്ഥാ-
മാഹാരചേഷ്ടാദിവശാദ് ഭജന്തേ. ൯

മറയ്ക്ക വിള്ളുക തഥാ നോവുണ്ടാക വിറയ്ക്കതാൻ
ചുളുന്നനക്ഷത്രുകയും കോച്ചിക്കൊൾക വലിക്കയും ൨൦

കിഴഞ്ഞുപോക കുഴക വീക്ക വേറിട്ടതോന്നുക
മലമൂത്രാദിതടക വൻകടച്ചിൽ തരിക്കയും ൨൧

ശോഷിക്ക പരുഷത്വഞ്ച നിറഞ്ഞിട്ടിവഃതാന്നുക
വട്ടത്തിൽ തുളയുണ്ടാക മേല്പരുണ്ടുകരേറുക ൨൨

തളച്ച് വീങ്ങുക തഥാ തുള്ളിത്തുള്ളിയിരിക്കയും
വാ ചവക്ക നിറം പച്ചളിക്കതൊന്നരുണിക്കതാൻ ൨൩

ഇച്ചൊന്നലക്ഷണം കാങ്കിൽ വാതത്തിൻ കൎമ്മമെന്നറി.
തൊട്ടാൽ ചുടുക വട്ടപ്പുൺ ചൂടെട്ടക്ക ചൊരുകക ൨൪

തളച്ച് കാൽകൈചുടുക വിയക്ക ശിരസോഭ്രമം
പഴക്ക നലവുണ്ടാക നിദ്രാഹാനി വിശക്കയും ൨൫

നേത്രമൂത്രനഖാദീനാം മഞ്ഞളിക്കനിറം പുനഃ
വായെരിക്ക പുളിന്തേക്കലിവ പിത്തസ്യ കൎമ്മമാം. ൨൬

കനത്തുപോക ചൊറിക നെയ്ച്ചിരിക്ക തണക്കയും
പൂചിത്തോന്നുക വീക്കഞ്ച തൊട്ടാൽ കടുകട്ടക്കയും ൨൭

മടിക്ക മാന്ദ്യമാലസ്യമുറക്കേറുകയും പുനഃ
അരുചതി വായിൽനീർവാച്ച് നേത്രാദികൾ വെളുക്കയും
[൨൮

സ്തൈമിത്യം വാ മത്തത്തീട്ടകെന്നിയേ ലവണിക്കതാൻ
കഫം ചെയ്യുന്ന കൎമ്മങ്ങളിവയെന്നും വിദുർബുധാഃ. ൨൯

ഇതി ദോഷഭേദീയാദ്ധ്യായഃ

അദ്ധ്യായം ൧൧.

## ദോഷോപക്രമണീയം.

സ്നേഹസ്വേദനിഷേവാ മൃദുശുദ്ധ്യഭ്യംഗവസ്തിധാരകളും മധുരാമ്ലസലവണസുഖോഷ്ണാന്നാദികളും ചികിത്സ വായോഹി. ൧

പിത്തത്തിന്നു കളുത്തവസ്തു ഘൃതസേ-
വാ സ്വാദുശീതൈർവിരേ-
കത്തെച്ചെയ്ക പടോലമുദ്ഗനവിരാ-
ന്നാഹാരഖണ്ഡാദികൾ
സ്വാദുസ്തിക്തകഷായമാമശനവു
പുൽപഞ്ചമൂലാദിയും
നല്ലാന്നേവ വിശേഷതസ്തു ഹിതമാം
പാൽ നെയ് വിരേകോ/പി ച ൨

ശ്ലേഷ്മാവിന്നഥ നല്ലതിന്നിവ മതം
തീക്ഷ്ണാ വിരേകക്രിയാ
രൂക്ഷാഷ്ണാല്പകഷായതിക്തകടുകാ-
ഹാരം തഥാ ജാഗരം
വ്യായാമം പലചിന്തചെയ്ക സുരത-
ക്രീഡാ വിശേഷിച്ചിതിൽ
പാരം നല്ലതു വാന്തിധൂമമധുഗ-
ണ്ഡൂഷോപവാസാദികൾ. ൩

സ്രോതോരോധം ബലക്കേടി ലുക ഭഹിയാ-
ങ്ഗംഗമെല്ലാം കനക്കൊ-
ട്ടാലസ്യംവായ്ക്ക നിഷ്ഠേവനമരുചി മരു-
ന്മൂഢതാ ക്ലാന്തിഭാവം
സാമാനാമമ്മലാനാമിവ പുനരടയാളം
മലാനാം ച സംഗം
കാണാം,മിച്ചൊന്നവററിന്നറികൊരുവിപരീ-
തം നിരാമേഷു ലിംഗം. ൪

കഴുത്തിന്നു കീഴുള്ള രോഗേഷു യോഗാ-
ന്നഷ്ടസ്വേവ കല്പിക്ക സേവാവിധാനേ
കഴുത്തിന്നുമേലുള്ള രോഗേഷു രാവൂൺ-
കഴിച്ചിട്ടുമാവൂ കൊടുക്കുന്നതെല്ലാം. ൫

ഇതി ഭേഷജോപക്രമണീയോദ്ധ്യായഃ.

## അദ്ധ്യായം ൧൨.

### ദ്വിവിധോപക്രമണീയം.

ബൃംഹണമായും പുനരഥ
കർശനമായും ചികിത്സ രണ്ടുവിധം
സന്തർപ്പണാപതർപ്പണ-
ഭേദവശാത്തേ യഥാർഹമഥ യോജ്യേ. ൧

ബൃംഹിപ്പിച്ചീടുക സ്ത്ര്യാദിഷു നിയതരതാൻ
വ്യാധിഭൈഷജ്യതപ്താൻ
ഭാരാദ്ധ്വോരഃക്ഷതക്ഷീണരെയുമബലനെ-
ഗ്ഗർഭിണീസൂതികേ ച
രൂക്ഷാംഗാൻ വാതമേറുന്നവരൊടു ശിശു വൃ-
ദ്ധാംശ്ച നൈപാൽസിതാദി-
സ്വാഭ്യംഗസ്നാനനിദ്രാസുഖമധുരരസൈർ-
ഗ്രീഷ്മകാലേഽപരാംശ്ച. ൨

മേഹോരുസ്തംഭകുഷ്ഠജ്വര*പിരിശവിസ-
ർപ്പാക്ഷികണ്ഠാമയേഷു
സ്ഥൂലസ്ഥൂലേഷ്വതിസ്നിഗ്ദ്ധരിലതിസരണേ
വിദ്രധാവാമദോഷേ
സോദ്ഗാരേ ഛർദ്ദിഹൃല്ലാസിഷു ച വിജയതേ
ലംഘനം ബൃംഹണീയ-
ന്മാരും കാലസ്വഭാവാൽ കിമപി ച ശിശിരേ
കർശനീയാ ഭവന്തി. ൩

ഇതി ദ്വിവിധോപക്രമണീയോദ്ധ്യായഃ.

* പ്ലീഹ എന്നു തോന്നുന്നു.

Natl/6 1553/ As 837
[illegible] 23445 dt 14-1-58
National Library, Calcutta
RE 6-19

## അദ്ധ്യായം ൧൩.

## സ്നേഹവിധി.

സ്നേഹ്യാസ്സ്വേദ്യശോദ്ധ്യാബലതിമിരകൃശാ
ബാലവൃദ്ധാതിരൂക്ഷാ
ബാധിഷ്ഠസ്യന്ദവാതാമയികളൊട്ട വധൂ-
സക്തചിന്താപ്രധാനാഃ
ക്ഷീണാസ്രാഃ ക്ഷീണശുക്ലാ വിഷമിതനയനോ-
ന്മീലനാ മദ്യനിത്യാ
വ്യായാമാസക്തകാശ്ചാത്ര തു തിലജഘൃതാ-
ദീൻ യഥാർഹഞ്ച യുഞ്ജ്യാൽ. ൧

അത്യന്തം ദുർബ്ബലാ സ്ഥൂലരൊടിനിയ തുട-
സ്തംഭതീക്ഷ്ണാഗ്ന്യതീസാ-
രാമശ്ലേഷ്മാർത്തിയുള്ളോർ ഗളഗദമുദരം
മൂർച്ഛ തീക്കേടുമുള്ളോർ
ഗർഭം ധരിച്ചപെൺ ഛർദ്ദനമെഴുമവരും
നസ്യരേകാദിചെയ്തോർ
തൃഷ്ണാമദ്യാരുചിക്ലിഷ്ടരൊടിവർകളറി
സ്നേഹ്യരല്ലെന്നു ചൊൽക. ൨

ധാതൂനാം കെൽപ്പുദിക്കും പെരിയതെളിവു പ-
ഞ്ചേന്ദ്രിയങ്ങൾക്കമുണ്ടാ-
മോജഃകായാഗ്നിവർണ്ണങ്ങളിലൊരു പരിപോ-
ഷം പ്രസാദഞ്ച പൊങ്ങും
ക്ലൈബ്യഗ്ലാന്യാദി മാറും ജരയതുമകലും
വായുമുമ്പായദോഷൈർ-
മേല്പോട്ടുള്ളാമയാനാംകുലമഖിലമൊഴി-
പ്പോന്നു സർവ്വാംഗധാരാ. ൩

ഛാന്നേൻ ധാര കണ്ണക്കിലേറുകിൽ വരും
പിത്താസ്രകോപജ്വര-
ഛർദ്ദ്യംഗസ്ഫുരസാദസന്ധിഗളനാ-
സ്വപ്നാസ്യശോഷാദികൾ

എന്നാൽ നാളിടയിട്ടുതാൻ മലബലാ-
ദീനോത്ത്വ ചെയ്യെണ്ണയോ-
ടൊന്നായ് ക്രട്ടിനനെയ്യുമായ് വിപദി ള്ള
സ്യാൽ സ്തംഭനീയോ വിധിഃ. ർ

സ്നേഹസേപദാദിചെയ്യുന്നവർ *സുഖതരമാ-
മംബുവേക്കൊൾക ശൌച-
സ്നാനാദാ,വുച്ചഭാഷ്യംവെടിക ഭുവി ചവു-
ട്ടായ്കടക്കായ്ക വേഗാൻ
കോപം ഭീ മാല്യറക്കംപകലി,രവൊട്ടറ-
ങ്ങായ്ക പെൺകാംക്ഷ ചിന്താ
വെയ്ൽതീകാറേറാട്ട മഞ്ഞെന്നിവയുമതനു വ-
ർജ്ജിക്ക തീക്ഷ്ണാൻ ഗ്ഗുശ്രംശ്ച. ൭

സ്നേഹസേവയൊട്ട ധാരയോടപി
സേപദവസ്തികൾതുടങ്ങിയുള്ളവ
ചെയ്കിലത്രയുമൊരത്രയും ദിനം
പാകമോത്തു കൃതമന്ത്രണോ ഭവേൽ. ൮

ഇതി സ്നേഹവിധിഃ.

---

## അദ്ധ്യായം ൧ ർ.

### സേപദവിധി.

താപസ്തഥോപനഹനോഷ്മവിധിർദ്രവശ്ച
സേപദങ്ങാം നാലുവകയാവിതുപോലിവണ്ണം
താപോഗ്നിതപ്തവസനാദികൾകൊണ്ടു ബന്ധാ-
ന്യൈഃ പുകാഭിരഥ പിന്നതു സേചനാദ്യൈഃ. ൧

കാടിയാദിഷു ശതാഹപികാല്ലപ-
ത്രാദികൾ പുഴകിയുള്ളബന്ധവും
പായസാദിഭിരൊരെംപ്പുഴങ്ങി വാ-
സോഷ്ണകെട്ടമുപനാഹസംജ്ഞിതം. ൨

---

* സുഖോഷ്ണജലം.

കാസശ്വാസപ്രതിശ്യായികളിൽ വയർവീ-
ക്കക്കിളാത്തൊ വിബന്ധേ
വാതശ്ലേഷ്മാമശൂലാമയിഷു മിടൽവികാ-
രാർബ്ബുദിഷ്വാന്ത്രശൂലേ
സ്വേദിക്കായാമമൂത്രഗ്രഹികളിൽ വിരവിൽ
ഗ്രന്ഥിരോഗേ ഗുരുത്വേ
ചൈതൽ കമ്മാസ്ഥ തത്തദ്ഗദസമുചിതമായ്
സ്നേഹനം രൂക്ഷണം ച. ൩

പീതസ്നേഹ രതിരൂക്ഷാബലതിമിരവിസ-
പ്പക്ഷതക്ഷീണമൂർച്ഛാ-
തിസ്ഥലാഢ്യാനിലക്ഷുത്തൃഡുദരഗദമീ-
ക്രോധശോകക്ഷയാത്താഃ
സൂതാസ്ത്രീ ഗർഭിണീ പുഷ്പിതയുമിതവിരേ-
കേ/ഥ പിത്തേ ച പാണ്ഡൌ
മേഹേ കുഷ്ഠേ പൈരുംകാമിലയിലുമിനി വ-
ജ്ജിക്ക തൽ സ്വേദകമ്മ. ൪

ഇതി സ്വേദവിധിഃ.

---

അദ്ധ്യായം ൧൫.

വമനവിരേചനവിധി.

കാസേ ശ്വാസേ നവോത്ഥേ പനിയിലപചിയിൽ
ഗ്രന്ഥി കുഷ്ഠാമയേ ഹൃ-
ല്ലാസാതീസാരരോഗങ്ങളിലുദരപൈരുമൂ-
ഢ്വാമയേ സ്തന്യദോഷേ
ഉന്മാദേ മേഹരോഗേ ക്ഷയികളിലിതവിൽ
പീനസേ/ഥാസ്രപിത്തേ
ഗുന്മേ/ന്തർവിദ്രധൌ ശ്ലീപദിഷു ഗരിഷു ച
ഛദ്ദനഞ്ചെയ്ക നന്ന്. ൧

സ്ഥൂലേ/ന്തർവ്വത്നിയിൽ ദുബ്ബലരിലതികൃശേ
വാതരോഗേ ക്ഷുധാർത്തേ
ബാലേ വൃദ്ധേ വിലക്കക്ഷതിഷു ച തിമിര-
പ്ലീഹഹൃദ്രോഗവത്സു

കേളാകാ ത്രക്ഷദേഹേഗ്പിച വമനമെടോ
ദത്തവസ്ഥൌ സദാ ഉഃ-
ഖാലീഢേ കൃച് ഛഗ്ഗന്മോദരഗദിഷു തഥോ-
ദ്ധപ്രവൃത്താസ്രവായൌ. ൨

ഗുല്മാൎശോവ്യംഗവിസ്ഫോടിഷു പഴയപനീ-
ങ്കൽ ഗരേ കാമിലാ ശോ-
ഫസ്യന്ദേ കാചവദ്ധിദ്ധിയൊടു തിമിര-
പ്ലീഹപാകപാശയാൎത്തൌ
അമ്മൂത്രാഘാതകേ വിഡ്ഗ്രഹികളിലുദരേ-
ഷൂൎദ്ധ്വരക്തേ വ്രണേ വിട്-
കൃമിൎത്തൌ രക്തവാതേ വമിയിലപി വിരേ-
ചിക്ക ശുക്ലാമയേ ച. ൩

വിസപ്പകുഷ്ഠീപദകഷ്ഠമേഹ-
ശപാസാപചീഗ്രന്ഥിമതിഭ്രമേഷു
കാസോൎദ്ധ്വരോഗങ്ങളിലും തഥാ ഏ-
ല്ലാസത്തിലും ചെയ്ക വിരേകകൎമ്മ. ൪

പുതിയപനിയിലത്യല്പാനലേ ക്രൂരകോഷ്ഠേ
ക്ഷയികളിലതിസാരേ കീഴ്പെട്ടന്നസ്രപിത്തേ
ക്ഷതഗുദവതി ചാതിസ്നിഗ്ദ്ധരിൽ ശല്യയുക്തേ-
ഷപി ച കില വിരേകം വയ്മയല്ലെന്നുചൊല്ലു. ൫

ഇതി വമനവിരേചനവിധിഃ

---

## അദ്ധ്യായം ൧൩.

### നസ്യവിധി.

നസ്യം സ്യാദ്രേചനം പീനസിഷു കഫശിര-
ശ്ശൂലജാളൃങ്ങളോട-
സ്യന്ദേ ഗണ്ഡ ഗളവ്യാധികളൊടെഴമപ-
സ്മാരകുഷ്ഠാദികേഷു
ശുണ്ഠീപിപ്പല്യപാമാൎഗ്ഗകമരിചവിളം-
ഗാംബ്ബിജാദ്യൈഃ പ്രസിദ്ധൈ-
ശ്ചൂൎണ്ണൈഃ കല്ക്കൈഃ കഷായൈസ്സ്വരസമൊടു തിലോ-
ത്ഥാച്ച തസ്യ പ്രയോഗഃ. ൧

ഭ്രൂയോ വാതാഭിഭൂതേ ശിരസി ച ദശനേ
    കേശശാതേ ചെവിക്കൽ-
ശ്ശൂലേ തൽക്ഷേപാഡനേ/കാലജപലിതഗളേ
    തൈമിരേ ചാഭിഘാതേ
ബാധിര്യേ വാതപിത്തോത്തരഭവമുഖരോ-
    ഗേഷു നാസാസ്യശോഷേ
സൂര്യ്യാവർത്തേ സ്വരക്ഷീണതയിലൊരപബാ-
    ഹൌ തഥാ മിക്കവാറും. ൨

മന്യാസ്തംഭേ/പതാനങ്ങളിലുരപെറുമെ-
    ക്കിറുക്കല്യം വാതജിൽസ്സി-
ശ്ശേധന സ്നേഹേന കല്പിച്ചരുളുക വിധിനാ
    ബൃംഹണം തേപവ നസ്യം
പ്രാതഃ ശ്ലേഷ്മാമയേ ചെയ്യരുളുക വിധിയോ-
    ടഹ്നിമദ്ധ്യേ ച പിത്തേ
വാതത്തിങ്കൽ തഥാ വൈകിനപൊഴുതെതിരേ
    സ്വസ്ഥവൃത്തേ തു നസ്യം. ൩

പീതസ്നേഹേ ശിരസ്സാതരിലശിതവതി
    സ്നാതുകാമേ/സ്രമോക്ഷേ
കാസശ്വാസേ ച നസ്യക്രിയ, വെടികവിരി-
    ക്ഷേത തഥാ സൂതികായാം.

ഇതി നസ്യവിധിഃ.

---

അദ്ധ്യായം ൧൬.

ധൂമവിധി.

കാസശ്വാസൌ പ്രസേകം മിടൽതളരുക വൻ-
    കേശദോഷങ്ങൾ തന്ദ്രാ
പൂതിഗ്ഗന്ധഞ്ച ഹിക്കാ ശ്രുതിനയനമുഖ-
    സ്രാവമൂർദ്ധാർത്തി ജാള്യം
ഏതത്സർവ്വം കെടുന്നു കരുതി വിധിയുതം
    ധൂമപാനന്തു ചെയ്യാ-
ലേറിപ്പോകുന്നതാകിൽ പുനരവിടെ വിധി-
    പ്പോന്നു ശീതപ്രയോഗഃ. ൧

വാതേ സ്നിഗ്ദ്ധൈഃ പ്രകാമാപിബതു, നസി കഫേ
തീക്ഷ്ണധൂമോഽസ്തു, ചെയ്യാ-
യ്ക്കാധ്മാനേ വസ്തിചെയ്യാലുദരിഷു തിമിരേ
രക്തപിത്തേ ച രിക്തേ
പാൽ നെയ് മദ്യാദി സേവിച്ചവരിലിരവുറ-
ങ്ങായ്കിലും മേഹരോഗി-
ണ്യൂർദ്ധ്വാംഗാഘാതമുള്ളോരിലുമരുതിതു തേൻ
മദ്യമത്സ്യാശിനാം ച. ൨

ഇതി ധൂമവിധിഃ.

---

## അദ്ധ്യായം ൧൭.

## ഗണ്ഡൂഷവിധി.

സ്നിഗ്ദ്ധഞ്ച ശമനമെന്നും
ശോധനമിതി രോപണസ്തഥാ ചേതി
ഗണ്ഡൂഷം നാലുവിധം
ത്രിഷു ദോഷേഷ്വപസ്തു തൽ ക്രമാന്മൂന്നം. ൧

മധുരാമ്ലസപടുസിദ്ധൈഃ
സ്നേഹൈരമ്മൂന്നേതദധോ ന്തു ശമനാഖ്യം
സുമധുരതിക്തകഷായൈഃ
കടുപടുതീക്ഷ്ണാമ്ലപുളിഭിരന്യോഽപി. ൨

തേൻഗണ്ഡൂഷം വ്രണഘ്നം ഛിദ്രജരുജകളയും
നന്നു രുച്യഞ്ച നഠംകം
വൈശദ്യം ചാപി വക്ത്രേ വിരസതകളയും
കാടികൊണ്ടുള്ളതാകിൽ
ആഗന്തൗ ക്ഷാരദഗ്ദ്ധേ വിഷജനുഷി തഥാ
പിത്തജേ ച ക്ഷതോത്ഥേ
വായിൽപ്പുണ്ണിൽ കവിഠംക്കൊഠംകെരികഴലുകയു-
ണ്ടാകിലും നൈപയോജ്യാം. ൩

ക്ഷാരാംബുഗണ്ഡൂഷവിധിസ്തു നീളെ-
പ്പാടേ ഭിനത്ത്യാശ്രു കഫോത്ഥദോഷം
ചുക്കോട് കൃഷ്ണാ മുളകപ്പുചാംസ്സുൻ
ചേർത്തുള്ള ജംബീരരസാത്തഥാപി. ൪

### മൂൎദ്ധതൈലവിധി.

മൂൎദ്ധതൈലവിധി നാലുജാതിപോൽ
തേച്ചു ധാര പിച്ചു വസ്തികമ്മണാ
ഓൎത്തുചെയ്കരുൾവിതുത്തരോത്തരം
പ്രാപ്തസൽഗുണമിതെന്നുമോതുക. ൫

തേച്ചീടേണ്ണാം രൌക്ഷ്യകണ്ഡ്വാദിഷു ശിരസി പിചും
പ്രക്ഷിപേദ് ധൂപനാദ്യേ
നേത്രേ സ്തബ്ധേ ച പാകേ ചുട്ടകതല രുജാ
ശുഷിതായാം ച ധാരാം
പാരിക്കും മൂൎദ്ധരോഗേഷ്വപിച തിമിരഗദേ
മററു നാസാസ്യശോഷേ
തേറിച്ചെയ്യിൻ പ്രസുപ്ത്യൎദ്ദിതരുജകളിലും
ജാഗരേ ചാപി വസ്തിം. ൬

### തൎപ്പണവിധി.

കൃച്ഛ്രോന്മീലേ സിരാഹൎഷമൊടരിയസിരോ-
ല്പാതരോഗാൎജ്ജുനേഷു
സ്തബ്ധേ നേത്രാഭിഘാതിന്യപി കലുഷതയിൽ
പക്ഷ്മശാതേ ച ജിഹ്മേ
മററും *മൂലോക്തരോഗങ്ങളിലഥ നയനേ
നെയ്നിറുത്തീടുകെന്നാൽ
ചെററമ്പിൽ ധൂമപാനം കലയതു ച തഥാ
നോക്കലാ ഭാസ്വരാദീൻ. ൭

### ജളൂകവിധി.

വീസൎപ്പം വിദ്രധീ പുൺ പിടകകൾ ചൊറിയും
മററുമസ്രോത്ഥദോഷേ
സാധിക്കെന്നാൽ ജളൂകാവിധി വിരയ രുജാ-
ദാഹരാഗാദിപോവാൻ

* അഷ്ടാംഗഹൃദയാദി മൂലഗ്രന്ഥങ്ങളിൽ പറഞ്ഞിട്ടുള്ള.

ധാരാലേപാദി ന്തറായിരമതിഹിതമായ
ചെയ്കിലും ബിന്ദുമാത്രം
ചോരാസ്രാവേണ സർവ്വോപരി വിരയെവദ്ധം
രവദനായാഃ പ്രശാന്തിഃ. വ്വ

അട്ടയിട്ട പിടകാദിഷു പ്രിയേ
ഭ്ലുരക്തതെളിവിന്ന നെയ്യുമായ്
യഷ്ടിസേവ്യകളിരെള്ളൊടാദി കീഴ്-
പ്പെട്ട തേയ്ക്ക ശതധൌതകാദികാൻ. ൯

ഇതി ഗണ്ഡൂഷാദിവിധിഃ.

---

അദ്ധ്യായം ൧൯.

കഷായവിധി.

കഷായംവയ്ക്കവേണ്ടുമ്പോാം വെള്ളം നാനാഴികൊള്ളുക
മരുന്നൊരുപലം തത്ര ചതച്ചിട്ടു കരുക്കുക. ൧

നാഴിയാവോളവും വെന്താൽ വാങ്ങി രാത്രൌ സുസംസ്ഥിതം
ചൂടിയിച്ചെതിരേ പശ്ചാൽ പിഴിഞ്ഞഥ മരുന്നുകൾ. ൨

ഉഴക്കാഴക്കതാവോളം കരുക്കിപ്പൃതമായ് പിമ്പേൽ
തേൻ നെയ് ശക്കര പടാദിൻ മേമ്പൊടിക്കപിക്കൊള്ളുക. ൩

സിതാ ജീരകസക്തുൻ വാ മററും രോഗാഗ്ന്യപേക്ഷയാ
അന്തിക്കവേണ്ടും കഷായങ്ങൾ പുനരന്തിക്കവച്ചിടൻ. ൪

വിധിനാനേന സേവിക്ക മരുന്നൊക്കെ യഥോചിതം.

നാഴരിനീരിൽ പലമൌഷധാനാം
തോഴാ! ചതച്ചിട്ടു നിശാസ്ഥിതം തൽ
പ്രാതഃ പിഴിഞ്ഞിട്ടു കുടിക്കിതിൻ പേർ
ചോദിക്കിലോ ശീതകഷായമെന്ന്. ൫

ഖളവിധി.

നാഴി നീർവീഴ്ത്തിവച്ചാദൌ മുക്കഴഞ്ചു മരുന്നുകൾ
മുളകം മഞ്ഞളും കൂട്ടി പുഴുങ്ങിയതനന്തരം. ൬

വാങ്ങി വററുന്നതിൻമുമ്പിലന്നീർ തന്നാലരച്ചത്
മോരിൽ കലക്കി മൃഷ്ടക്കിൽ കുറക്കുക ശനൈശ്ശനൈഃ ൭

ഉഴക്കാഴക്കു പോരുമ്പോൾ വാങ്ങി പടപാദിസംസ്കൃതം
കൂട്ടുകത്താൻ കുടിക്കത്താൻ ചെയ്ക മുക്കുടിയെന്നുപേർ. ൮

ലേപനവിധി.

നീർ പാൽ മോരെന്നിവററാൽത്താൻ മരുന്നെ ശ്ലക്ഷ്ണമായ്
[പുനഃ
അരച്ചങ്ഗുലംപൊങ്ങത്തേയ്ക്കേണം പ്രതിലോമമായ്. ൯

തൽപററിവലിയുന്നേരം കളഞ്ഞവ്വണ്ണമേ പുനഃ
തേയ്ക്ക ശോഫാദിനാശായ പാകപ്രാപ്തിക്കുമിങ്ങനേ. ൧൦

ഇതി കഷായാദിവിധിഃ.

---

അദ്ധ്യായം ൨൦.

സ്നേഹകഷായാദിവിധി.

നാഴിയെണ്ണ ചമയ്ക്കുമ്പോൾ കഷായത്തിന്നു നാൽപലം
മരുന്നു സർവ്വസാമാന്യംവിധികൊള്ളാമിതെങ്ങുമേ. ൧

പലമ്പ നീർകൊൾ നാനാഴികൊണ്ടു ശേഷിക്ക നാഴിയും
തസ്മിംസ്തൈലം വിനിക്ഷിപ്യ കല്ക്കം പുനരരപ്പലം. ൨

അരയ്ക്കേണം കഷായേണ ശ്ലക്ഷ്ണമായ് പിന്നെയും തതഃ
അരച്ചതതിലാക്കീട്ടു പാൽ പ്രസ്ഥം തത്ര യോജയേൽ. ൩

കൈക്കൂട്ടിയടുപ്പിന്മേൽ വച്ചു മൃദപഗ്നിനാ പചേൽ
പാകം പാനാദിരൂപേണ കൊണ്ടരിക്ക ഭിഷഗ്വരഃ. ൪

നെയ്ക്കുമെണ്ണയ്ക്കുമൊന്നത്രേ കല്പനാ പുനരെങ്കിലും
നെയ്ക്കു കല്ക്കമരയ്ക്കേണ്ടാ കേളമക്കേണമേററവും. ൫

... ... ... ... ... ... സൂക്ഷ്മ സൂക്ഷ്മതരക്ഷയാ
നെയ്ക്കു പാകം യഥാസാത്മ്യം വയ്ക്കേണം രോഗശാന്തയേ, ൬

പാകങ്ങൾ മൂന്നു ഖരചിക്കണമന്ദഭേദാ-
ദഭ്യഞ്ജനേ/ത്ര ഖരമേവ വരം നരാണാം

കല്കം കറുക്കയുമുറയ്ക്കുയുമസ്യ രൂപം
സ്പർശാസഹത്വമരുണത്വമച്ഛതാ ച. ൭

തൽ ചിക്കണം മെഴുകിനോടു സമാനകല്കം
മന്ദസ്യ ലക്ഷണമുശന്തി സരോദ്ഭവാദി
വഹ്നൗ തു ചിക്കണമുശന്തി ഖരഞ്ച കേചിൽ
നസ്യേ മൃദുർഭവതി പുണ്ണിനു നന്നു തേഽപി. ൮

പാകം മൂന്നുവിധം മന്ദം ചിക്കണം ഖരചിക്കണം
ഇവററിന്റെ ലക്ഷണത്തെച്ചൊല്ലുന്നേനെളുതായിഹ. ൯

കിട്ടം കൈകൊണ്ടു മട്ടിച്ചാൽ വിരൽമേൽ പിരളായ്കയും
വെള്ളംകറച്ചരച്ചിട്ടും പിണ്ഡവച്ചമയുന്നതും. ൧൦

മന്ദസ്യ ലക്ഷണം സ്നേഹേ ശബ്ദം മാറുകയെന്നതും
മെഴുകോടുള്ള സാമ്യഞ്ച ചിക്കണസ്യ തു ലക്ഷണം. ൧൧

വർണ്ണഗന്ധാദിഭേദങ്ങളുടനേ വന്നുദിക്കയും
തിരിപോലെ ചമച്ചിട്ടു വളച്ചാൽ മുറിയുന്നതും. ൧൨

ഖരസ്യ ലക്ഷണം പാത്താലിതിനീ രണ്ടു വേണമേ
നടേത്തേതു തുടങ്ങുമ്പോൾ മറേറതു പരിപൂർത്തൈൽ. ൧൩

സൂക്ഷ്മസൂക്ഷ്മങ്ങളാകുന്ന ഭേദം രണ്ടുമിതായതു്
മന്ദത്തിലെളുതായ്പോകിലഗ്നിസാദകരം പരം. ൧൪

ഖരാഗ്ദല്പം മൂത്തുപോകിൽ ഫലമില്ല നിനച്ചതു്
വരുത്തേണ്ടുന്ന കാൎയ്യത്തെ വരുത്തീട്ടു വിധിച്ചതു്. ൧൫

അഗ്നിയേ സമനാക്കീട്ടു വരുത്തിടും വിശേഷതഃ
നസ്യത്തിന്നു നടേത്തേതും പാനേ വസ്തൗ ച ചിക്കണഃ. ൧൬

തേപ്പാൻ മൂന്നാമതെന്നാഹുരത്രിപുത്രാദയഃ പൃഥക്
എന്നാലെപ്പോഴുമിപ്പാകം സൂക്ഷിക്കേണം മുഹുർമ്മുഹുഃ. ൧൭

ഫേനോപശാന്തിസ്സ്വശരീരലാഭോ
നിശ്ശബ്ദതാ വർണ്ണവിപൎയ്യയശ്ച
പേഷ്യൗഷധാനാം പരിശോഷണഞ്ച
ഘൃതസ്യ പാകം പ്രവദന്തി സന്തഃ. ൧൮

ഘൃതസ്യ പാകം ചൊല്ലുന്നേൻ നീരിൽ വീണാലുറച്ചുതു്
ഉരുണ്ടിട്ടാണപൊങ്ങീട്ടും മുരുക്കിൻപൂനിറം വരും. ൧൯

ദ്വിവിധം ശർക്കരാപാകം ദർവ്വീലേപോഽഥ ബുദ്ബുദഃ
ന കേവലം പ്രമാണഞ്ച നൂലിടുമ്പോൾ ജലേഷ്വഥ. ൨൦

ഇട്ടാലൊട്ടകിലപ്പോഴേ പൊടിക്കൂട്ടുന്ന ലക്ഷണം
ലേഹങ്ങൾ കേൾ ചമയ്ക്കുമ്പോൾ ഗുളസൈന്യകപാലസ്യ തു. ൨൧

മരുന്നിരുപലം യുജ്യാൽ ജലപ്രസ്ഥദ്വയേ പുനഃ
കുഡുബദ്വയമാകുമ്പോൾ ചൂർണ്ണം തത്ര വിനിക്ഷിപേൽ. ൨൨

നിക്ഷിപ്യ ദർവ്വ്യാ ചാലോഡ്യ മെല്ലവേ വാങ്ങുകഗ്നിതഃ
ഉടയ്ക്കുന്നതുടച്ചിട്ടുമുരുട്ടുന്നതുരുട്ടിയും. ൨൩

അലിയ്ക്കുന്നതലിച്ചിട്ടും ത്രിധാ ലേഹം പ്രകല്പയേത്
ഘൃതസ്യ ഫേനോപശമസ്തൈലസ്യ തു തദുദ്ഭവഃ. ൨൪

ലേഹസ്യ തന്തുമത്താപ്സുമജ്ജനം രണനന്നച
സ്നേഹപാകേ ത്വമാനോക്തൗ ചതുർഗ്ഗുണവിവർദ്ധിതം. ൨൫

കല്ക,സ്നേഹദ്രവം യോജ്യമധീതേ ശൌനകഃ പുനഃ
സ്നേഹേ സിദ്ധ്യതി ശുദ്ധാംബുനിഃക്വാഥസ്വരസൈഃ
[ക്രമാൽ. ൨൬

കല്ക്കസ്യ യോജയേദംശം ചതുർത്ഥം ഷഷ്ഠമഷ്ടമം
ദുഗ്ദ്ധേ തക്രേ ച ധാന്യാമ്ളേ കല്ക്കസ്സ്വരസവദ് ഭവേൽ. ൨൭

തേഷു ച സ്വരസേ സ്നേഹം ത്രിരാത്രാൽ സംപ്രപീഡയേൽ. ൨൮

ക്ഷീരേ ദ്വിരാത്രം സ്വരസേ ത്രിരാത്രം
സ്നേഹഃ കഷായേഷു തു പഞ്ചരാത്രം
ഗുളേന യുക്തേഷു തഥാഖിലേഷു
ത്രിംശദ്ദിനം പാകവിധിഃ ക്രമാത്സ്യാത്. ൨൯

സപ്താഹം സർവ്വമൂലാനാം വല്ലീനാന്തു ത്ര്യഹം സ്മൃതം
ദ്വാദശാഹന്തു സാരാണാം സർവ്വേഷാം പാക ഇഷ്യതേ. ൩൦

ലാജാമാംഷകുലത്ഥമുദ്ഗലശുനാൻ
ശുണ്ഠീയവൌ ക്വാഥയേൽ
സർവ്വസ്ത്വേവ കഷായപാകവിധിവൽ
സ്നേഹേന സംയോജയേൽ

കയ്യാൽ പിധകമേകരാത്രപരത-
സ്സൗവീരതക്രാനാലിതേ
സ്നേഹേ മസ്തു പയോരസൈശ്ച സഹിതേ
ദ്വാഭ്യാം ദിനാഭ്യാം പരം. ൩൧

സ്നേഹപേയാഗണ്ഡൂഷസേകാസ്ഥാപനവ്രണപ്രക്ഷാളനാവാഹനവമനപാനീയയവാഗൂസ്നാനകഷായാണാം ചതുരഷ്ടപഞ്ചഷട്സപ്തദ്വാദശദശനവാർദ്ധദ്വ്യർദ്ധഭാഗാവശേഷഃ കർത്തവ്യഃ.

ഇതി സ്നേഹകഷായപാകലക്ഷണവിധിഃ.

---

## അദ്ധ്യായം ൨൧.

### മാനവിധി.

ശാണം പാണിതലം മുഷ്ടിം കുഡുബം പ്രസ്ഥമാഢകം
ദ്രോണം വഹഞ്ച ക്രമശോ വിജാനീയാച്ചതുർഗ്ഗുണം. ൧

വിദ്യാദ്വൌ ദ്രംക്ഷണൌ കർഷം സുവർണ്ണം ചാക്ഷമേവ ച
വിലാളപദകഞ്ചൈവ പിചും പാണിതലം തഥാ. ൨

സ ഏവ തിന്ദുകോ ജ്ഞേയസ്സ ഏവ കബളഗ്രഹഃ
ദ്വൌ സുവർണ്ണൌ പലാർദ്ധം സ്യാച്ഛുക്തിരഷ്ടമികാ തഥാ. ൩

ദ്വേ പലാർദ്ധേ പലം മുഷ്ടിം പ്രകുഞ്ചം വില്വമേവ ച
ആമ്രം ഷോഡശികാ ചൈവ ദ്വേ പലേ പ്രസൃതം വിദുഃ. ൪

പലാച്ചതുർഗ്ഗുണം വിദ്യാദഞ്ജലിം കുഡുബം തഥാ
അഷ്ടമാനന്തു വിജ്ഞേയം കുഡുബൌ ദ്വൌ തു മാനികാ. ൫

ചത്വാരഃ കുഡുബാ പ്രസ്ഥം പ്രസ്ഥചാതുർത്ഥ്യമാഢകം
പാത്രം തദേവ വിജ്ഞേയം കംസഃ പ്രസ്ഥചതുർഗ്ഗുണം. ൬

കംസാച്ചതുർഗ്ഗുണോ ദ്രോണോ ഹ്യർമ്മണോ നല്വണസ്തഥാ
സ ഏവ കലശോ ഖ്യാതോ ഘട ഉന്മാന ഏവ ച. ൭

ദ്രോണസ്തു ദ്വിഗുണശ്ശൂർപ്പോ വിജ്ഞേയഃ കുംഭ ഏവ ച
ദ്രോണീം ശൂർപ്പദ്വയം വിദ്യാത് *ഖാരീം ഭാരം തഥൈവ ച. ൮

---

* നാലുദ്രോണി=ഒരു ഖാരി. (ദ്രോണി, ഖാരി, വഹം ഇവ യഥോത്തരചതുർഗ്ഗുണങ്ങളാണ്.)

ദ്വാത്രിംശത്തച്ച ജാനീയാ*ദ്ദ്രോണം ശൂർപ്പാണി ബുദ്ധിമാൻ.
തുലാ പലശതം താനി വിംശതിർഭാര ഉച്യതേ. ൯

നെല്ലൊരു വീശം, വീശം-
വിംശതി കാണം, കഴഞ്ചു ദശകാണം
ഈരാറുകഴഞ്ചു പലം
ശതപലി തുലാ താശ്ച വിംശതിർഭാരം. ൧൦

കാണമേഴരമുഴത്തെ ശാണം
ദ്വൌ ച തൌ വടകകോലസംജ്ഞിതൌ
മൂന്നഴഞ്ചു വടകദ്വയം ഭവേ-
ദക്ഷ കർഷ പിചു തിന്ദു സംജ്ഞിതം. ൧൧

ഇതി മാനവിധിഃ.

---

## അദ്ധ്യായം ൨൨.

### പഞ്ചമൂലഗണാദിവിധി.

സ്ഥിരാദ്വയീവഴുതിനയുഗ്മഗോക്ഷുരൈഃ
സമീരിതം കില ചെറുപഞ്ചമൂലകം
ജ്വരാർത്തിവാതൽ പെരികിന വീര്യസംശ്രിതം
സമീരണക്ഷതജവാതമസ്രപിത്തജിൽ. ൧

ക്രുവളമുഞ്ഞാഡുണ്ഡുക-
കുമിഴും പാതിരി പെരിയ പഞ്ചമൂലമിദം
അനിലം കഫശോഫഹരം
ചെറിയതുമിതുവും കലൻ ദശമൂലം. ൨

വാതജിൽ ചുമ വമീക്കിടം കഫഘ്നം
പിത്തവാതൽ ക്ഷയഹരം പനിവൈരി
അഗ്നിദീപനകരഞ്ച കഥം വാ
ചൊല്ലുമാറു ദശമൂലമഹത്താം. ൩

ദർഭായുഗളേക്ഷുമവേർ
വരിനെൽവേരെന്നമീദിരുട്ടിഷ്ടം
തൃണപഞ്ചമൂലമേതൽ
തൃഷാഹരം വസ്തിശോധനം പ്രോക്തം. ൪

---

* ഫണനവൂര പലം (നാലുഖാരി).

പിപ്പലീപിപ്പലീമൂലചവ്യചിത്രകനാഗരൈഃ
പഞ്ചകോലകമേതദ്ധി ഷട് പലം സൈന്ധവാന്വിതം. ൫

ഗുല്മപ്ലീഹോദരാനാഹശൂലഘ്നം ദീപനം ദ്വയം.

മഞ്ഞാം വരാ വാരാഹി
  മുകിൽ കൊടിവേലിത്ര്യമീഭിരുദ്ദിഷ്ടം
കാന്ദം പഞ്ചകമേതൽ
  കുഷ്ഠവിഷഘ്നം സി രക്തദോഷഹരം. ൬

ഇന്തുപ്പു സൌവർച്ചലമുപ്പു പിന്നെ-
  ക്കാരുപ്പു പശ്ചാൽ വിളയുപ്പു പിന്നേ
സാമുദ്രമെപ്പെന്നിവ പഞ്ചലോണ-
  മാദ്യം ത്രയം തത് ത്രിപടും വദന്തി. ൭

പന്നിനെയ് വസയിൽ, മജ്ജയിൽ
  മാനിൻ, നെയ്യിൽ നല്ലതു ഗവാംഘൃതമേവ
എണ്ണയിൽ തിലജമെന്നിവ നാലും
  കൂട്ടുകിൽ ഖലു „മഹാ''നിതി സംജ്ഞാ. ൮

എണ്ണ നെയ്യുമൊരു ദ്വിപതൈലവും
  പന്നിനെയ്യൊട്ടുരുപൂഗതൈലവും
എന്നിതഞ്ചുമൊരുമിച്ചു ചേർക്കില-
  ങ്ങെണ്ണയെന്നറിക മാരുതാപഹം. ൯

ജീവന്തികാകോല്യൌ
  മേദേ മുദ്ഗമാഷപർണ്ണ്യൌ ച
ഋഷഭകജീവകമധുകം
  ചേതി ഗണോ ജീവനീയാഖ്യഃ. ൧൦

ഏരണ്ഡാമരദാരു ഗോക്ഷുരവരീ
  വാനീരസൈരീയകൈ-
സ്സാരണ്യംശുമതീബലാത്രയജയാ-
  വൃശ്ചീവസൌഭാഞ്ജനൈഃ
പൂതീകദ്വിതയാമൃതാക്ജടിലാ
  രാസ്നാശഗന്ധാമയൈ-
രേരണ്ഡാദിരയം ബുധൈരഭിഹിതോ
  വാതാമയഘ്നോ ഗണഃ. ൧൧

ജീവകമിടവകമല്ലൂം
 ത്തൃണപൂൎവ്വംപഞ്ചമൂലമപി
യഷ്ടീ കാട്ടിലുഴുന്ന-
 പ്പയറും ജീവന്തി പിത്തഹാ ഗണസ്ത്വോഽയം. ൧൨

കൃഷ്ണാഗ്രന്ഥികചവ്യചിത്രകവ്യൊഷ-
 വിശെല്യഷധാജാജിഭിഃ
പാഠാരാമഠരേണകാമധുരസാ
 സിദ്ധാൎത്ഥതിക്തൊഷണൈഃ
സൂക്ഷ്മാശക്രയവാജമോജത്തുടിഭി-
 ൎഭാൎങ്ങീവിളംഗാന്വിതൈ-
രേഭിൎവ്വിംശതിഭിഃ കഫാമയഹരഃ
 കൃഷ്ണാദിരുക്തോ ഗണഃ. ൧൩

സ്ഥിരാപൃഥൿപൎണ്ണിപുനൎന്നവാഭി-
 സ്ത്രികണ്ടകൈരണ്ഡബലോച്ചടാഭിഃ
വിദാരികാനാഗബലാവരീഭി-
 രയം ഗണഃ പിത്തസമീരണഘ്നഃ. ൧൪

കട്ഫലാംബുധരധാന്യകഭാൎങ്ങി-
 ശൃംഗിപൎപ്പടകവശ്യവചാഭിഃ
സാഭയാമയസുഗന്ധതൃണാഭി-
 ൎവ്വൎഗ്ഗ ഏഷ കഫവാതനിഹന്താ. ൧൫

ത്രായന്തികാകടചബീജവൃഷാമൃതാഭി-
 സ്തിക്താപടോലപിചുമന്ദരസാലഭാഭിഃ
ഭൂനിംബരാജതരുപത്മകപൎപ്പടാദ്യൈ-
 രേഭിൎഗ്ഗണോഽയമപി പിത്തകഫാമയഘ്നഃ. ൧൬

പനിയിൽ പൎപ്പടാദ്യങ്ങൾ നല്ലതെല്ലായിലും പരം
രാസ്നാ വതാമയേ നല്ലൂ കഫേ ചുക്കെന്നു കഥ്യതേ. ൧൭

ഗ്രഹണ്യാം കുടചം നല്ലൂ വീക്കത്തിങ്കൽ പുനൎന്നവം
രക്തേ ലാജാസ്സമൃദ്ധിഷ്ടാ മേഹേ ധാത്രീ ച മഞ്ഞളും. ൧൮

പ്ലീഹയിൽ പിപ്പലീ പഥ്യാ പാണ്ഡുവാതകലയസ്തഥാ
നേത്രരോഗേ വരായഷ്ട്യൌ കുഷ്ഠേഷു ഖദിരസ്തഥാ. ൧൯

രക്തപിത്തേ വൃഷം നല്ല കരയിൽ കണ്ടകാരിയും
ഉരഃക്ഷതേ ബലാലാക്ഷേ ചെറുതേക്കാകിലേങ്ങലിൽ. ൨൦

രാമച്ചം തലനോവിങ്കലമൃതാ വാതശോണിതേ
പനിയും ചോക്കമുണ്ടാമ്പോൾ നല്ല മുസ്തായവാഷകൌ. ൨൧

കല്പടപ്പുങ്കൽ മൂതിര ശൂലേ കായഞ്ച സൈന്ധവം
വൃദ്ധൌ ഗുല്മേ വിരേകസ്സ്യാദാവണക്കെണ്ണയും തഥാ. ൨൨

വാതപിത്താമയേ തത്ര നല്ലതെല്ലാററിലും ഘൃതം
വാതശ്ലേഷ്മങ്ങൾകളവാനെണ്ണ നല്ലതിതി സ്മൃതം. ൨൩

ശ്ലേഷ്മപിത്തങ്ങൾകളയും ദ്രവ്യേഷു മധു ശസ്യതേ
പിത്തിനാശു വിരേചിപ്പാൻ ത്രിവൃദേവ വിശഷ്യതേ. ൨൪

ചൊക്കങ്കൽ കടകപ്പാലവേർമേൽതൊലിയുമിങ്ങനെ
ഉറക്കില്ലായ്കുറ്റുമ്പോൾ പൈമ്പാൽ മാഹിഷവും വരം.
[൨൫

ശിരസ്കന്ധാംസബാഹ്വക്കരൾനോവിൽ നസ്യം പ്രശസ്യതെ
നസ്യം കബളവും സർവ്വം മുഖരോഗേഷു പൂജിതം. ൨൬

നേത്രരുക്ഷഞ്ജനം നസ്യം തർപ്പണഞ്ചാതിഭദ്രമാം
അർദ്ദിതേ വെണ്ണഖണ്ഡം വാ വിദ്രധൌ രക്തമോക്ഷണം. ൨൭
പൈംപാലാജം പയോ മാംസമിവ യക്ഷ്മണി നല്ലവ
ബ്രഹ്മീ വിസംസ്മൃതൌ ശസ്താ ത്രിഫലാഗുൽഗുലു വ്രണേ. ൨൮

ഗോക്ഷുരം മൂത്രകൃച്ഛ്രേഷു കാർശ്യേ മാംസഞ്ച ശസ്യതെ.

ഇതി പഞ്ചമൂലഗണാദിവ്യാധിവിപരീതൌഷധിവർഗ്ഗഃ.

അഷ്ടാംഗസാരം സമാപ്തം.

---

ശുഭം ഭൂയാൽ.

# LIST OF MALAYALAM PUBLICATIONS FOR SALE.

---

## ശ്രീമൂലം മലയാളഭാഷാഗ്രന്ഥാവലി.

| | രൂ. | ച. | കാ. |
|---|---|---|---|
| No. 1—ഗുരുദക്ഷിണപ്പാട്ട് | 0 | 7 | 0 |
| No. 2—ശതമുഖരാമായണം (കിളിപ്പാട്ട്) | 0 | 7 | 0 |
| No. 3—ഭദ്രോത്പത്തി (കിളിപ്പാട്ട്) | 0 | 10 | 0 |
| No. 4—പാൎവ്വതീപരിണയം (കിളിപ്പാട്ട്) | 0 | 12 | 0 |
| No. 5—പടപ്പാട്ട് (കിളിപ്പാട്ട്) | 0 | 14 | 0 |
| No. 6—കല്യാണസൌഗന്ധികം (ഭാഷാചമ്പു) | 0 | 6 | 0 |
| No. 7—പ്രഹ്ലാദചരിതം (ഹംസപ്പാട്ട്) | 0 | 5 | 0 |
| No. 8—ഗിരിജാകല്യാണം (ഗീതപ്രബന്ധം) | 1 | 0 | 8 |
| No. 9—വ്യവഹാരമാല (സ്മൃതിഗ്രന്ഥം) | 3 | 1 | 8 |
| No. 10—ശ്രീമദ്ഭാഗവതം ഭാഷാ (ഗദ്യം) ൧-ാംവാല്യം | 1 | 0 | 8 |
| No. 11—കൃഷ്ണലീല (ഗീതപ്രബന്ധം) | 0 | 4 | 0 |
| No. 12—വിംശതി (സവ്യാഖ്യാനം) | 0 | 7 | 0 |
| No. 13—മോക്ഷദായകം (കിളിപ്പാട്ട്) | 0 | 8 | 0 |
| No. 14—ശ്രീമദ്ഭാഗവതം ഭാഷാ (ഗദ്യം) ൨-ാംവാല്യം | 1 | 7 | 10 |
| No. 15—ഭാഷാരാമായണചമ്പു (ബാലകാണ്ഡം) | 1 | 7 | 10 |
| No. 16—പാൎവ്വതീപാണിഗ്രഹണം (ആറുവൃത്തം) | 0 | 4 | 0 |
| No. 17—പ്രൈഷം (ഭാഷ്യഭൂഷിതം) | 0 | 7 | 0 |
| No. 18—ഭീഷ്മോപദേശം (ഹംസപ്പാട്ട്) | 0 | 12 | 0 |
| No. 19—ഭാഷാരാമായണചമ്പു (അയോദ്ധ്യാകാണ്ഡം, ആരണ്യകാണ്ഡം, കിഷ്കിന്ധാകാണ്ഡം) | 1 | 7 | 10 |
| No. 20—ഭാഷാരാമായണചമ്പു (സുന്ദരകാണ്ഡം, യുദ്ധകാണ്ഡം, ഉത്തരകാണ്ഡം) | 1 | 7 | 10 |
| No. 21—വിഷ്ണുഗീത (ഹംസപ്പാട്ട്) (രണ്ടാംപതിപ്പ്) | 0 | 14 | 0 |
| No. 22—തത്വമസിവ്യാഖ്യാനവും തത്വമസിമഹാവാക്യകട്ടിളയും | 0 | 4 | 0 |
| No. 23—ബ്രഹ്മാനന്ദവിവേകസമുദ്രം | 0 | 4 | 0 |
| No. 24—കണ്ണശ്ശഭാരതം (ഒന്നാംഭാഗം) | 0 | 14 | 4 |
| No. 25—രണ്ടുഭാഷാചമ്പുക്കൾ | 0 | 4 | 0 |

---

## ശ്രീവഞ്ചിസേതുലക്ഷ്മീഗ്രന്ഥാവലി.

| | രൂ. | ച. | കാ. |
|---|---|---|---|
| No. 1—വൈദ്യമഞ്ജരി | 1 | 7 | 10 |
| No. 2—ജാതകപദ്ധതി (സവ്യാഖ്യാനം) | 0 | 21 | 0 |
| No. 3—ഭാഷാജാതകപദ്ധതി | 1 | 0 | 8 |
| No. 4—പ്രശ്നഭാഷ | 0 | 5 | 0 |
| No. 5—മുഹൂർത്തപദവി (സവ്യാഖ്യാനം) | 0 | 10 | 0 |
| No. 6—ബാലശങ്കരം (പൂർവ്വഭാഗം) | 0 | 14 | 0 |
| No. 7—ആര്യ്യഭടീയം ഗീതികാപാദം (സവ്യാഖ്യാനം) | 0 | 4 | 0 |
| No. 8—രസവൈശേഷികം (വൈദ്യം) (ഭാഷ്യസഹിതം) | 2 | 1 | 0 |
| No. 9—ജ്യോത്സ്നിക (വിഷവൈദ്യം) | 0 | 14 | 0 |
| No. 10 തന്ത്രയുക്തിവിചാരം (വൈദ്യം) | 0 | 10 | 11 |
| No. 11—പ്രശ്നസാരം | 0 | 14 | 0 |
| No. 12—കൌടലീയം | 1 | 0 | 8 |
| No. 13—ബാലശങ്കരം (മദ്ധ്യമഭാഗം) | 2 | 1 | 0 |
| No. 14—നാരായണീയം (സവ്യാഖ്യാനം) | 4 | 2 | 0 |
| No. 15—ബാലശങ്കരം (അന്തിമഭാഗം) | 0 | 10 | 0 |
| No. 16—അഷ്ടാംഗസാരം | 0 | 4 | 0 |

National Library,
Calcutta-27